2006



നവംബർ

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

Rs. 10

# മലങ്കരസഭ

M A L A N K A R A S A B H A



പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവായുടെ ഒന്നാം സ്ഥാനാരോഹണ വാർഷികം - ഒക്ടോബർ 31



ശ്രേഷ്ഠ നിയുക്ത കാതോലിക്കായായി തെരഞ്ഞെടുക്കപ്പെട്ട അഭി. പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ

"അലസതയെ ദൂരെയെറിഞ്ഞ് രാവിലും പകലിലും നല്ല വേലകൾക്കായി ഉത്സാഹിക്കുക" - *പ. പരുമല തിരുമേനി*

*For Favours Received*

**H.H. BASELIUS**
**MARTHOMA MATHEWS II**



*Inserted by:*

**SHAJI JOHN & FAMILY**
**CHOTHIYAKADAVIL**
**KUMBAZHA**

ലക്കം 11,
പുസ്തകം 62
നവംബർ 2006





മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

ദേവലോകം, കോട്ടയം - 686 038. ഫോൺ: 0481 - 2573234
Fax : +91 481 2573234





## വരിസംഖ്യ

| ഇന്ത്യയിൽ | |
|---|---|
| ഒറ്റ പ്രതി | : 10 രൂപ |
| ഒരു വർഷം | : 100 രൂപ |
| 5 വർഷം | : 500 രൂപ |
| 12 വർഷം (ആയുഷ്ക്കാലം) | : 1000 രൂപ |
| വിദേശത്തേക്ക് | |
| ഒരു വർഷം | : 1000 രൂപ |





## ഉൾത്തുടിപ്പുകൾ

CONTENTS



## സ്ഥിരം പംക്തികൾ

ധ്യാനപംക്തി, ചരിത്രലേഖനങ്ങൾ, വിശ്വാസപാഠം, ബൈബിൾ പദപ്രശ്നം, ബാലസഭ, ബുദ്ധിമാൻ, വാർത്തകൾ, സൺഡേസ്ക്കൂൾ വാർത്തകൾ



# ദൈവജനത്തിന്റെ ആത്മ നിറവും പ്രതീക്ഷകളും

സങ്കീർണ്ണവും സ്തോഭജനകവുമായ കുറെ നിമിഷങ്ങളിൽ നിന്നും വ്യത്യസ്തമായി സഭാജീവിതത്തിന് പുതിയൊരർത്ഥം നൽകിയതിന്റെ ആവേശത്തിലും ആനന്ദത്തിലുമാണ് സഭാമക്കൾ. തെരഞ്ഞെടുപ്പുകൾ ത്രിശങ്കുവിലാക്കുമെന്ന ആശങ്കകളെ കാറ്റിൽപ്പറത്തിക്കൊണ്ട് ദൈവം സഭയ്ക്ക് ശ്രേഷ്ഠ നിയുക്ത കാതോലിക്കാ ബാവായെ നൽകിയപ്പോൾ ഉൾപ്പുളകമണിഞ്ഞ മലങ്കരസഭാ സന്താനങ്ങളുടെ ഹൃദയത്തിലുണർന്ന നവചൈതന്യത്തിന്റെ പ്രത്യക്ഷ രൂപമാണ് മലങ്കരയുടെ മഹാ ഇടയനായ പ. ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവായുടെ മുഖദാവിലെ നിർമ്മല മന്ദഹാസം.

കീഴ്വഴക്കങ്ങൾ മറികടന്ന് ഇളയ സഹോദരനെ ഉന്നതപദവിയിലേയ്ക്കുയർത്തി ക്രൈസ്തവ സാക്ഷ്യത്തിന്റെ ഉത്തമ ദൃഷ്ടാന്തങ്ങളായിത്തീർന്ന മാർ ഒസ്താത്തിയോസ്, മാർ തേവോദോസ്യോസ്, മാർ മക്കാറിയോസ്, മാർ ബർണബാസ്, മാർ എപ്പിഫാനിയോസ്, മാർ യൗസേബിയോസ്, മാർ അത്താനാസ്യോസ്, മാർ ഈവാനിയോസ് എന്നീ പിതാക്കന്മാർക്കും ഒപ്പം നിന്ന മറ്റ് സുന്നഹദോസ് അംഗങ്ങൾക്കും അഭിമാനത്തിന്റെ നിമിഷങ്ങളാണിത്. പിതാക്കന്മാരുടെ യുക്തമായ തീരുമാനത്തിന് ശക്തമായ പിന്തുണ നൽകിയ വർക്കിംഗ് കമ്മറ്റിയും മാനേജിംഗ് കമ്മറ്റിയുമൊക്കെ അവസരത്തിനൊത്തുയർന്നു. സമയബന്ധിതമായി പദ്ധതികൾ ക്രമീകരിക്കുകയും സഭാജനത്തിന്റെ ക്രിയാത്മക പ്രതികരണം സാദ്ധ്യമാക്കുകയും ചെയ്ത വൈദിക-അൽമായ നേതൃനിരയും സഭയുടെ പി.ആർ.ഓയുമൊക്കെ പ്രശംസ അർഹിക്കുന്നു.

ശ്രേഷ്ഠ നിയുക്ത കാതോലിക്കാ അഭിവന്ദ്യ പൗലൂസ് മാർ മിലിത്തിയോസ് തിരുമേനിക്ക് ഇതൊരു ദൈവീക നിയോഗമാണ്. പൗരസ്ത്യ ഓർത്തഡോക്സ് പാരമ്പര്യങ്ങളുടെ ഈറ്റില്ലത്ത് നിന്നുദിച്ചുയർന്ന തിരുമേനിക്ക് ലഭിച്ചിരിക്കുന്ന ഈ നിയോഗത്തെ സഭാമക്കൾ തികഞ്ഞ ഹാർഷാരവത്തോടെയും ആത്മ നിറവോടെയും അതിലേറെ പ്രതീക്ഷകളോടെയുമാണ് സ്വീകരിച്ചിരിക്കുന്നത്. സഭാജനത്തിന്റെ ചില പ്രതീക്ഷകൾ ഇവിടെ കുറിക്കട്ടെ:-

i) കോടതി വ്യവഹാരങ്ങളിൽ നിന്ന് വിമുക്തമായ പ. സഭയെ ജനങ്ങൾ സ്വപ്നം കാണുന്നു. പൊതുസമൂഹത്തിന്റെ മുമ്പിൽ പരിഹാസിതരാകുന്ന സഭാ മക്കളുടെ ധാർമ്മികത ഉയർത്തുവാനുതകുന്നവിധം നിലവിലിരിക്കുന്ന വ്യവഹാരങ്ങൾക്ക് സമയബന്ധിതമായി തീർപ്പുണ്ടാക്കുവാനുള്ള കഠിന ശ്രമങ്ങൾ ഉണ്ടാകണം. നീതി നടപ്പാക്കുക എന്ന അടിസ്ഥാന തത്വത്തിൽ ഉറച്ചു നിന്നുകൊണ്ട് ദൈവസ്നേഹം ശത്രുക്കൾക്കുപോലും പകർന്നു നൽകുവാൻ തക്ക സംവിധാനങ്ങളാണ് ഉളവാകേണ്ടത്. അതോടൊപ്പം റീത്തു പ്രസ്ഥാനം, പെന്തക്കോസ്തു-'കരിസ്മാറ്റിക്' സംഘടനകൾ തുടങ്ങിയ വിഘടിത വിഭാഗങ്ങൾ ഉയർത്തുന്ന വെല്ലുവിളികളോട് യഥോചിതം പ്രതികരിക്കുന്നതിനുള്ള സംവിധാനങ്ങളും സഭയിൽ സൃഷ്ടിക്കപ്പെടണം.

ii) ഭദ്രാസന പുനഃനിർണ്ണയവും വിഭജനവുമൊക്കെ സഭയുടെ വളർച്ചയ്ക്കത്യാ

വശ്യമാണ്. സഭാ ജനത്തിന്റെ ആത്മീയ ആവശ്യങ്ങളും സഭയുടെ മിഷൻ പ്രവർത്തന സാദ്ധ്യതകളും കണക്കിലെടുത്തുകൊണ്ട് നിസ്വാർത്ഥമായും ശരിയായ ഗൃഹപാഠത്തോടുകൂടെയും ഭദ്രാസന രൂപീകരണത്തിനും വിഭജനത്തിനും പര്യാപ്തമായ സംവിധാനങ്ങൾ രൂപീകരിക്കണം. അതിനോട് ചേർന്ന്, സഹോദരി സഭകളിലെ മാതൃക പ്രകാരം യൂത്ത് മിനിസ്ട്രി, മിഷൻ പ്രവർത്തനങ്ങൾ എന്നിവയ്ക്ക് നേതൃത്വം നൽകുവാൻ ഭദ്രാസന ഭരണമില്ലാത്തവരും മെത്രാപ്പോലീത്തായ്ക്കടുത്ത അവകാശങ്ങൾ ഉള്ളവരുമായ മേൽപ്പട്ടക്കാരെ നിയമിച്ചാക്കണം. റിട്ടയർമെന്റിലെത്തുന്ന മേൽപ്പട്ടക്കാരെയും വൈദികരെയും ഉചിതമായ രീതിയിൽ പുനരധിവസിപ്പിക്കുവാനുള്ള ക്രമീകരണങ്ങളും സമയബന്ധിതമായി ചെയ്തു തീർക്കണം.

iii) ഭാരതസഭ എന്ന നിലയിൽ എക്യുമെനിക്കൽ രംഗത്ത് വളരെയധികം സംഭാവനകൾ നൽകുവാൻ മലങ്കരസഭയ്ക്ക് സാദ്ധ്യമായിട്ടുണ്ട്. തനിമയും ഉൾഭരണ സ്വാതന്ത്ര്യവും കാത്തുസൂക്ഷിക്കുവാൻ സ്ഥിരമായി പോരാട്ടം നടത്തുന്ന മലങ്കരസഭയ്ക്ക് സഭകൾ തമ്മിലും മതങ്ങൾ തമ്മിലുമുള്ള ഐക്യവും സാഹോദര്യവും വർദ്ധിപ്പിക്കുന്നതിന് നേതൃത്വം നൽകുവാനുള്ള അവകാശം പ്രായോഗിക തലത്തിൽ ഇനിയും സ്ഥാപിക്കേണ്ടിയിരിക്കുന്നു.

iv) സഭയുടെ നേതൃത്വത്തിൽ ഒരു സാംസ്ക്കാരിക വേദി ഉണ്ടാകേണ്ടത് വളരെ പ്രസക്തമാണ്. മാധ്യമങ്ങളിൽ പ്രക്ഷേപണം ചെയ്യുന്ന സുഭാഷിതങ്ങൾ ജനങ്ങളുടെ സ്വഭാവ രൂപീകരണത്തിൽ ശക്തമായ സ്വാധീനം ചെലുത്തുന്നുണ്ട്. ദൈവോന്മുഖമായ ജീവിതം കരുപ്പിടിപ്പിക്കുന്നതിന് വിദ്യാർത്ഥികളെ പ്രേരിപ്പിക്കുന്ന പ്രവർത്തനങ്ങളിൽ വ്യാപൃതനായിരിക്കുന്ന സത്യവാൻ കൊട്ടാരക്കരയെപ്പോലുള്ളവരുടെ ശ്ലാഘനീയ പ്രവൃത്തികളെ പ്രോത്സാഹിപ്പിക്കണം. ലഹരി പദാർത്ഥങ്ങളുടെ ഉപയോഗത്തിനെതിരെ പ. കാതോലിക്കാബാവാ തിരുമേനി പുറപ്പെടുവിച്ച കല്പന സഭാമക്കളിൽ ശക്തമായ സ്വാധീനം ചെലുത്തിയിട്ടുണ്ട്. സഭാ മക്കളുടെ സാമൂഹിക ജീവിതത്തിൽ നിർണ്ണായക സ്വാധീനമുണ്ടാക്കുന്ന ഒരു സാംസ്കാരിക മണ്ഡലത്തിന്റെ ആവശ്യകതയെയാണ് ഇതെല്ലാം സൂചിപ്പിക്കുന്നത്.

ദൈവജനത്തിന്റെ ആത്മ നിറവും പ്രതീക്ഷകളും പ്രധാന മേലദ്ധ്യക്ഷ സ്ഥാനത്തേക്കുള്ള ദൈവനിയോഗത്തിലെ വെല്ലുവിളിയായി സ്വീകരിക്കുവാൻ അഭിവന്ദ്യ പൗലൂസ് മാർ മിലിത്തിയോസ് ശ്രേഷ്ഠ നിയുക്ത കാതോലിക്കാ ബാവാ തിരുമേനിക്കു സാദ്ധ്യമാകട്ടെ!

**– ജോൺ പണിക്കരച്ചൻ**




## മലങ്കരസഭ മാസിക

**വരിസംഖ്യ**

**ഇന്ത്യയിൽ**

| | |
|---|---|
| ഒറ്റപ്രതി | : 10 രൂപ |
| ഒരു വർഷം | : 100 രൂപ |
| 4 വർഷം | : 400 രൂപ |
| 12 വർഷം (ആയുഷ്ക്കാലം) | : 1000 രൂപ. |

**വിദേശത്തേക്ക്**

| | |
|---|---|
| ഒരു വർഷം | : 1000 രൂപ |

**പരസ്യനിരക്കുകൾ**

| | |
|---|---|
| Back Page (Colour) | : 10000 |
| Front Inside (Colour) | : 8000 |
| Back Inside (Colour) | : 7000 |
| Full page (B & W) | : 3000 |
| Half page (B & W) | : 1750 |
| Quarter page (B & W) | : 1250 |
| Minimum (B & W) | : 750 |
| Favours Block (Colour) | : 500 |
| Favours Block (B & W) (Stamp Size) | : 300 |

# മഹാപുരോഹിത സന്ദേശം



*(മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗത്തിന്റെ, 2006 ഒക്ടോബർ മാസം 12-ാം തീയതിയിലെ തുടർച്ചാ യോഗത്തിൽ പ. ബാവാ തിരുമേനി നടത്തിയ ആമുഖ പ്രസംഗം)*

അഭിവന്ദ്യരായ നമ്മുടെ സഹോദര മെത്രാപ്പോലീത്തന്മാരും മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ ഉപാദ്ധ്യക്ഷന്മാരുമായ പിതാക്കന്മാരേ, വൈദീക ട്രസ്റ്റി ഡോ. ഒ. തോമസ് കത്തനാർ, അൽമായ ട്രസ്റ്റി ശ്രീ. പി. സി. ഏബ്രഹാം പടിഞ്ഞാറെക്കര, അസോസിയേഷൻ സെക്രട്ടറി ഡോ. അലക്സാണ്ടർ കാരയ്ക്കൽ, വന്ദ്യ കോർ എപ്പിസ്ക്കോപ്പാമാരേ, റമ്പാച്ചന്മാരേ, സ്നേഹമുള്ള വൈദീകരേ, മലങ്കരസഭയുടെ അഭിമാനവും മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ അംഗങ്ങളുമായ നമ്മുടെ വാൽസല്യ മക്കളേ!

ലോകത്തെ ഏറ്റവും വലിയ ജനപ്രതിനിധി സഭയും, മലങ്കര ഓർത്തഡോക്സ് സഭയുടെ പാർലമെന്റുമായ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗത്തെ അഭിസംബോധന ചെയ്യുവാൻ ബലഹീനനായ നമ്മെ യോഗ്യനാക്കിയ സർവ്വശക്തനായ ദൈവത്തെ നാം മഹത്വപ്പെടുത്തുന്നു.

നമ്മുടെ സന്തോഷവും, കിരീടവും മലങ്കരസഭയുടെ പാർലമെന്റ് എന്ന് വിശേഷിപ്പിക്കപ്പെടുന്നതുമായ മലങ്കര അസോസിയേഷൻ യോഗാംഗങ്ങളായ നിങ്ങളേവരേയും ദൈവതിരുനാമത്തിൽ നാം അഭിവാദനം ചെയ്യുന്നു. മലങ്കര സഭയെ സംബന്ധിച്ച് നിർണ്ണായകമായ തീരുമാനങ്ങൾ ചെയ്ത് സഭയുടെ അന്തസ്സ് നിലനിർത്തിയിട്ടുള്ള ഉന്നത സമിതിയാണ് ഈ അസ്സോസിയേഷൻ. മലങ്കരസഭയുടെ നിയമ നിർമ്മാണ സമിതി കൂടിയായ അസോസിയേഷനാണ് കാതോലിക്കായെയും മലങ്കര മെത്രാപ്പോലീത്തായെയും മേൽപ്പട്ടക്കാരെയും കുട്ട് ട്രസ്റ്റിമാരെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളെയും തെരഞ്ഞെടുക്കുന്നത്. ജനാധിപത്യ തത്വങ്ങളും എപ്പിസ്ക്കോപ്പസിയുടെ മേൽനോട്ടവും പരസ്പര പൂരകങ്ങൾ പോലെ സമ്മേളിക്കുന്ന ആകർഷകമായ വ്യവസ്ഥിതി നിലവിലിരിക്കുന്ന നമ്മുടെ സഭയിൽ, പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന് ഭരണഘടനാപരമായ പ്രത്യേകം അവകാശാധികാരങ്ങളുണ്ട്. അസോസിയേഷൻ, മാനേജിംഗ് കമ്മറ്റി, വർക്കിംഗ് കമ്മറ്റി തുടങ്ങിയ സമിതികളെപ്പറ്റിയുള്ള വ്യക്തമായ നിർവചനങ്ങളും ദർശനങ്ങളും പരിശുദ്ധ വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ് പിതാവിൽ നിന്നും നമുക്കു ലഭിച്ചിട്ടുണ്ട്. 1093 കർക്കിടകം 29-ാം തീയതി, മുടക്കു കേസ് വിസ്താര വേളയിൽ മലങ്കര സഭാ ഭാസുരൻ പ. വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ നൽകിയ മൊഴിയിൽ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനെ സ്പർശിക്കുന്ന ഒരു ഭാഗം ശ്രദ്ധേയവും കൗതുകകരവും അഭിമാനകരവുമാണ്. "പള്ളി പ്രതിപുരുഷന്മാരുടെ അസോസിയേഷൻ യോഗത്തേക്കാൾ, മാന്യന്മാരായ അംഗങ്ങൾ അടങ്ങിയ ഒരു യോഗം ഞങ്ങളുടെ സമുദായത്തിലുണ്ടെന്ന് ഞാൻ വിചാരിക്കുന്നില്ല." (Z.M. പാറേട്ട്; "നിത്യാക്ഷരങ്ങൾ") മലങ്കര സഭയുടെ പ്രധാന മേലദ്ധ്യക്ഷന്മാരായി കാലാകാലങ്ങളിൽ മലങ്കര അസ്സോസിയേഷൻ പ്രസിഡന്റുമാരായിരുന്ന പരിശുദ്ധ പിതാക്കന്മാരെ ആദരപൂർവ്വം ഈ സമയത്ത് നാം അനുസ്മരിക്കുന്നു. പ്രത്യേകിച്ച് സഭയെ ഒന്നര പതിറ്റാണ്ടോളം ദൈവാശ്രയത്തോടെ ഭരിച്ചു നടത്തി, കടന്നുപോയ നമ്മുടെ ശ്രേഷ്ഠ മുൻഗാമി പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അനുഗ്രഹീത സ്മരണയ്ക്കു മുമ്പിൽ നാം നമിക്കുന്നു.

മലങ്കര ഓർത്തഡോക്സ് സഭയുടെ സുദീർഘമായ ചരിത്രപ്രവാഹത്തിൽ വിജയത്തിന്റെ തിളക്കവും കൃതാർത്ഥതയുടെ ആശ്വാസവും, വേദനയുടെ കരിവാളിപ്പും, നിരാശയുടെ നെടുവീർപ്പുകളും കാണുന്നുണ്ട്. ഒരു പക്ഷേ ഇവയെല്ലാം അനിവാര്യമായിരിക്കാം. 1951-ലെ കോടതി വിധി വിന്യസിച്ച കാർമേഘവും 1958-ലെ വിധിയുടെ അതുല്യപ്രഭയും, 1995-ലെ വിധിയുടെ രജതരേഖയും മറക്കാൻ കാലമായിട്ടില്ല. 2006 ജൂലൈ 11-ന് നമ്മുടെ സഭയുടെ മേൽ ഒരു കരിനിഴൽ ബാധിച്ചു. "ദൈവം എഴുന്നേൽക്കുന്നു, അവന്റെ ശത്രുക്കൾ ചിതറിപ്പോകുന്നു. " എന്ന സങ്കീർത്തന വാക്യം (സങ്കീ. 68:1) സാക്ഷിക്കുന്നപ്രകാരം സർവ്വശക്തനായ പരമപിതാവ് തന്റെ സഭയ്ക്കു വേണ്ടി എഴുന്നേറ്റു, ശത്രുക്കളെ ചിതറിച്ചു. 2006 സെപ്റ്റംബർ 20-ന് മദ്ധ്യാഹ്നത്തിൽ മലങ്കര സഭയിൽ വീണ്ടും സൂര്യോദയമുണ്ടായി. നിശ്ചയിച്ചിരിക്കുന്ന തീയതിയിലും, സ്ഥലത്തും, സമയത്തും മലങ്കര അസോസിയേഷൻ

സമ്മേളിക്കാനിടയായത്, സർവ്വശക്തൻ സഭയുടെ ആധുനിക ചരിത്രത്തിൽ ഇടപെട്ടു എന്നതിന്റെ സുവ്യക്തമായ തെളിവാണ്. സെപ്റ്റംബർ 21-ന് കൂടിയ അസ്സോസിയേഷനിൽ വന്നു സംബന്ധിച്ച അസ്സോസിയേഷൻ അംഗങ്ങളെ നിറഞ്ഞ ഹൃദയത്തോടെ നാം ശ്ലാഘിക്കുന്നു.

വാൽസല്യ മക്കളെ,

2006 സെപ്റ്റംബർ 21-ലെ അസ്സോസിയേഷൻ യോഗത്തിന്റെ തുടർച്ചയായാണ് ഇന്ന് നാം സമ്മേളിച്ചിരിക്കുന്നത്. പ്രസിദ്ധീകരിച്ചിരിക്കുന്ന അജണ്ടാ അനുസരിച്ച്, സഭയുടെ ഭാവി കാര്യങ്ങൾ സംബന്ധിച്ച് സുപ്രധാനമായ തീരുമാനങ്ങൾ ഇന്ന് നാം ചെയ്യേണ്ടതുണ്ട്. നമ്മുടെ അനന്തരഗാമിയായി, അതായത് പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടേയും പിൻഗാമിയായി വി. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിലേക്ക് ഒരാളെ ഇന്ന് നാം തെരഞ്ഞെടുക്കുകയാണ്. പുതുതായി തെരഞ്ഞെടുക്കപ്പെടുന്ന പിതാവ് 21-ാം നൂറ്റാണ്ടിന്റെ ആദ്യഭാഗം മുതൽ തന്നെ ഉത്തമമായ പ്രതിഷ്ഠാ ബോധത്തോടും ദൈവാശ്രയത്തോടും കൂടെ പ്രാർത്ഥനാ പൂർണ്ണവും ദർശന നിർഭരവുമായ നേതൃത്വം സഭയ്ക്ക് നല്കുവാൻ വിളിക്കപ്പെടുന്നയാളാണ്. മത്ഥ്യാസിനെ തെരഞ്ഞെടുത്ത വേളയിൽ, പരിശുദ്ധ അപ്പോസ്തലന്മാരിലൂടെ പ്രവർത്തിച്ച പരിശുദ്ധാത്മാവ്, ഇന്ന് നമ്മുടെ ഈ കൂട്ടത്തിലൂടെ പ്രവർത്തിക്കുന്നതിന് തിരുമനസ്സാകട്ടെ. പ്രാർത്ഥനാപൂർവ്വവും സഭയുടെ ശ്രേയസ്കരമായ ഭാവി മുന്നിൽ കണ്ടുകൊണ്ടും ഇക്കാര്യത്തിൽ നമ്മുടെ ഉത്തരവാദിത്വം നമുക്ക് നിറവേറ്റാം. വിളിക്കപ്പെട്ട് തെരഞ്ഞെടുക്കപ്പെടുന്ന പിതാവിനു സഭ ഒന്നടങ്കം ആത്മാർത്ഥമായ പിന്തുണയും ഭക്ത്യാദരവുകളും സമർപ്പിക്കണം. നമ്മുടെ സഭയുടെ പുരോഗതിയിൽ ഇന്നത്തെ അസ്സോസിയേഷൻ നിശ്ചയങ്ങൾ നാഴികക്കല്ലുകളാകട്ടെ എന്ന് നാം ആശംസിക്കുന്നു.

കർത്താവിൽ പ്രിയപ്പെട്ടവരെ,

നമ്മുടെ വാൽസല്യ മക്കളായ നിങ്ങളുടെ പ്രസന്നമായ മുഖങ്ങളിൽ നാം ദർശിക്കുന്ന നിശ്ചയ ദാർഢ്യവും സഭാ സ്നേഹവും സേവന മനസ്ഥിതിയും നമ്മെ പുളകം കൊള്ളിക്കുന്നു. സത്യ വിശ്വാസ സംരക്ഷണവും സഭയോടുള്ള കൂറും വിശ്വസ്തതയും നമ്മുടെ സ്ഥിര നിക്ഷേപങ്ങളാണ്. അവയാണ് സഭയ്ക്ക് കരുത്തേകുന്നത്. ഒത്തൊരുമയോടും സേവന മനോഭാവത്തോടും കൂടി സഭയിൽ നമ്മുടെ ചുമതലകൾ നിറവേറ്റുമെന്ന് നമുക്ക് പ്രതിജ്ഞ ചെയ്യാം.

പരിശുദ്ധ സഭയുടെ നിലനിൽപ്പും മേൽഗതിയും പ്രധാനമായും സഭാസമൂഹത്തിലെ അച്ചടക്കത്തെ ആശ്രയിച്ചിരിക്കുന്നു. വൈദീക സ്ഥാനികളും അൽമായക്കാരും അവരവരുടെ നിലയിൽ തികഞ്ഞ അച്ചടക്കം പാലിച്ചേ മതിയാവൂ എന്നത് ഗൗരവപൂർവ്വം ശ്രദ്ധിക്കപ്പെടേണ്ട കാര്യമാണ്. അച്ചടക്കമില്ലാതെ ഒരു സമൂഹത്തിനും നിലനിൽപ്പില്ല. മലങ്കര സഭയിലെ അച്ചടക്കവും കീഴ്വഴക്കവും ഏവർക്കും മാതൃകയാകട്ടെ. പ്രാദേശിക താൽപ്പര്യങ്ങൾക്കപ്പുറം സഭയെ ഒന്നായി കാണുന്ന വിശാല വീക്ഷണം നമുക്കുണ്ടാകട്ടെ. സമൂഹങ്ങളിൽ സൃഷ്ടിപരമായ വിമർശനത്തിന് ഗണ്യമായ സ്ഥാനമുണ്ട്. പക്ഷെ നശീകരണപ്രധാനമായ വിമർശനം അനർത്ഥമുണ്ടാക്കും. വാക്കുകളിലൂടെയും പ്രസിദ്ധീകരണങ്ങളിലൂടെയും സഭയുടെ അച്ചടക്കവും സമാധാന അന്തരീക്ഷവും താറുമാറാക്കുവാൻ ശ്രമിക്കുന്നവർ സഭാ സ്നേഹികളല്ല.

വാത്സല്യമുള്ളവരെ,

സമീപകാലത്ത് കേരളത്തിൽ, പ്രത്യേകിച്ച് ആലപ്പുഴ ജില്ലയിൽ, ചിക്കൻഗുനിയ തുടങ്ങിയ രോഗങ്ങളാൽ ആയിരക്കണക്കിന് ആളുകൾ ക്ലേശിക്കുന്നുണ്ട്. 100-ൽ അധികം പേർ പരണമടഞ്ഞു എന്നാണ് മനസ്സിലാവുന്നത്. മരണദുഃഖത്തിലും വേദനയിലും രോഗ പീഡയിലും ക്ലേശിക്കുന്ന ഏവർക്കും കാരുണ്യവാനും സൗഖ്യദായകനുമായ ദൈവം ആശ്വസമരുളട്ടെ. മാരകമായ ഈ രോഗം എത്രയും വേഗം ഒഴിവാക്കുന്നതിനായി നമുക്ക് പ്രാർത്ഥിക്കാം. അടുത്ത ഞായറാഴ്ച (ഒക്ടോബർ മാസം 15-ാം തീയതി) നമ്മുടെ എല്ലാ പള്ളികളിലും ഇക്കാര്യത്തിനായി പ്രത്യേക പ്രാർത്ഥന നടത്തണം. സംസ്ഥാന സർക്കാർ തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളിലൂടെ നടത്തുവാൻ ഉദ്ദേശിച്ചിരിക്കുന്ന ശുചീകരണ പ്രവർത്തനങ്ങളിൽ നമ്മുടെ ഇടവകകളും വ്യക്തികളും സഹകരിച്ച് പ്രവർത്തിക്കണം.

ജാത്യാഭിമാനികളും സഭാസ്നേഹികളും നമ്മുടെ വാൽസല്യവാൻമാരുമായ നിങ്ങളേവരെയും പറ്റി നമുക്ക് അഭിമാനമുണ്ട്. നിങ്ങളേവരെയും സഭ മുഴുവനെയും സർവ്വശക്തനായ ദൈവത്തിന്റെ കരുണാപാണികളിൽ നാം സമർപ്പിക്കുന്നു. പ. ദൈവമാതാവിന്റെയും വി. മാർതോമാ ശ്ലീഹായുടെയും പ. പരുമല മാർ ഗ്രീഗോറിയോസ് തിരുമേനിയുടേയും പ. വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ് തിരുമേനിയുടേയും ശേഷം എല്ലാ ശുദ്ധിമാന്മാരുടേയും ശുദ്ധിമതികളുടെയും പ്രാർത്ഥന നമുക്ക് കോട്ടയായിരിക്കട്ടെ!

പിതൃപുത്ര പരിശുദ്ധാത്മാവായ ത്രീയേക ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളേവരുടെമേലും എന്നാളും ഉണ്ടായിരിക്കട്ടെ.



## വിശുദ്ധാനുഭവം

(1937 സെപ്റ്റംബർ 16, 17 തീയതികളിലെ മലയാളമനോരമ യിൽ **ചിത്രമെഴുത്തു കെ. എം. വറുഗീസ്** എഴുതിയത്.)

**"പിന്നീടു അവിടുന്ന് കണ്ണടച്ച് ധ്യാനനിഷ്ഠനായി സൂര്യബിംബത്തിനെതിരെ മുഖം ഉയർത്തിപ്പിടിച്ചു കൊണ്ട് അല്പനേരത്തേക്ക് മൗനമായി നിന്നു. തിരുമേനി എന്തുചെയ്കയാണെന്നറിവാൻ ഞാൻ അദ്ദേഹത്തിന്റെ മുഖത്തേക്കും ആകാശത്തേക്കും സൂക്ഷിച്ചു നോക്കി. ഏതോ ഒരു വലിയ കാര്യം നിർവ്വഹിക്കുന്നതായ വിധത്തിൽ അദ്ദേഹം കൈവശ മുണ്ടായിരുന്ന സ്വർണ്ണക്കുരിശ് ആകാശത്തി ലേക്കുയർത്തി കുരിശിന്റെ ആകൃതിയിൽ വാഴ്ത്തി. ഞാൻ ഇമ അടച്ചു തുറന്ന താമസം മാത്രം. എന്തൊരു ദിവ്യശക്തിയോ! ജ്വലിച്ചു നിന്നിരുന്ന സൂര്യനെ തൽക്ഷണം ഒരു ഇരുൾ മേഘം മറച്ചു."**

# സൂര്യൻ മറഞ്ഞു



ഡിക്രൂസ് സായിപ്പ് എടുത്ത പ. പരുമലതിരുമേനിയുടെ ചിത്രം

"ആ തിരുമനസ്സുകൊണ്ട് മഹാഭക്തനും അതിപരിശുദ്ധ നുമായിരുന്നു."

"അപ്പോൾ ഡിക്രൂസ് 'സായ്പി'നു തിരുമേനിയെ വളരെ അടുത്തു പരിചയമുണ്ടായിരുന്നുവെന്നു തോന്നുന്നുവല്ലോ"

അത്ര വളരെ അടുത്തു പരിചയമുണ്ടായിരുന്നില്ല. എങ്കിലും ഇവിടത്തെ സുറിയാനിപ്പള്ളിയുടെ മുറ്റത്തുവച്ചു നടന്നതായ ഒരു അത്ഭുത സംഭവം എന്നെ ഇപ്പോഴും എന്തെന്നില്ലാതെ ആശ്ചര്യപ്പെടുത്തുന്നു

"അത്ഭുതസംഭവമോ" തിരുവിതാംകൂർ ഗവർമെന്റ് ഫോട്ടേ ഗ്രാഫർ മി. ഡിക്രൂസ്സിനോടു ഞാൻ അല്പമൊരു ഉൽക്കണ്ഠ യോടുകൂടി ചേദിച്ചു.

"അതേ; അത്ഭുതസംഭവം തന്നെ. കാര്യങ്ങൾക്കും യുക്തിക്കും അപ്പുറമായ ഒരു അത്ഭുത സംഭവം. പറഞ്ഞാൽ പക്ഷെ നിങ്ങൾ വിശ്വസിക്കയില്ലായിരിക്കും"

"പറയണം. പറയണം. എനിക്ക് അത് അറിയേണ്ടതായ അവ ശ്യമുണ്ട്"

മുന്നോട്ട് അല്പം മലർത്തി നീട്ടിയിരുന്ന ഇരു കൈകളി ലുമായി മി. ഡിക്രൂസ്. കേവലം അലസമായി വിലങ്ങെവച്ചി രുന്ന ഒരു പൊന്തൻ വടിയുടെ തലയ്ക്കൽ പിടിച്ചുകൊണ്ട് ഞാൻ, പബ്ലിക്കു റോഡിൽ നിന്ന് അദ്ദേഹത്തോടൊരുമിച്ച് തിരു വനന്തപുരം സയൻസു കോളജിന്റെ കിഴക്കേ വളപ്പഴികളുടെ സമീപത്തേക്കു നീങ്ങി. അടുത്തായി കണ്ടങ്കി ഉടുത്ത ഒന്നു

രണ്ടു തമിഴത്തികൾ പരന്ന വീഞ്ഞപ്പെട്ടികളിലായി പേരക്കാ, ഉറുമ്പിൻപഴം, കപ്പലണ്ടി, കടലയ്ക്കാ മുതലായവ കൊണ്ട് പഥികന്മാരുടെ ശ്രദ്ധയെ പ്രതീക്ഷിച്ചുകൊണ്ട് എന്തൊക്കെയോ പുലമ്പുന്നുണ്ടായിരുന്നു........ മി. ഡിക്രൂസ് പറഞ്ഞു-"എങ്ങനെ നോക്കിയാലും ആ തിരുമേനി ഒരു പരമ ഭക്തനായിരുന്നു. ഏതു നിലയിലും അതൊരു അത്ഭുതസംഭവവുമായിരുന്നു."

"അദ്ദേഹം മഹാ ഭക്തനായിരുന്നു സംശയമില്ല, പക്ഷെ ആ സംഭവം കാര്യങ്ങൾക്ക് അപ്പുറമായ ഒരു അത്ഭുത സംഭവമായിരുന്നോ? ഞാൻ അക്ഷമനായി ചോദിച്ചു.

ആശ്ചര്യദ്യോതകമായ മുഖഭാവത്തോടുകൂടി മി. ഡിക്രൂസ് പറഞ്ഞു:- "ആ സംഭവം ഈ നിമിഷത്തിൽ കൂടിയും എന്നെ അത്ഭുതപ്പെടുത്തുന്നു. ഞാൻ വല്ലാതെ ഭയന്നുപോയി. ഒന്നും രണ്ടുമല്ല, ഒരു മുപ്പതുകൊല്ലത്തെ നിരന്തരപരിചയമാണു ഫോട്ടോഗ്രാഫിയിൽ എനിക്കുള്ളത്. സ്റ്റുഡിയോ ഫോട്ടോയുടെ കഥ ഒഴിച്ചു വെളിസ്ഥലത്തുവച്ചു ഫോട്ടോ എടുക്കുന്ന കാര്യത്തിൽ, വെളിച്ചം, ഇരുൾ, സമയം, എന്നിവയുടെ ക്രമീകരണത്തിൽ എനിക്കു ബഹുനിർബന്ധമാണ്. ഒരു തരത്തിൽ പറകയെന്നിരുന്നാൽ എന്റെ ഫോട്ടോയുടെ മേന്മയും പ്രസിദ്ധിയുമെല്ലാം ഇരുൾ വെളിച്ചങ്ങളുടെയും സമയത്തിന്റെയും തന്മയത്വത്തിന്റെയും വിഷയത്തിൽ എനിക്കുള്ള നിഷ്ഠയേയും ശുഷ്കാന്തിയേയും മാത്രം ആശ്രയിച്ചിരിക്കുകയാണ്. എന്നാൽ വെളിച്ചവും ഇരുളും കാലവും സ്ഥലവുമെല്ലാം തീരെ പ്രതികൂലമായിരുന്ന ഒരു ശനി പിടിച്ച സന്ദർഭത്തിൽ ആ തിരുമേനിയുടെ ഫോട്ടോ എടുക്കേണ്ടി വന്നപ്പോൾ ആ പുണ്യവാന്റെ പ്രാർത്ഥനാശക്തി ഒന്നു കൊണ്ടു മാത്രം ആകാശമണ്ഡലത്തിൽ, ഒരു ഇരുൾമേഘം താനെ പ്രത്യക്ഷമായി എരിഞ്ഞു നിന്നിരുന്ന സൂര്യബിംബത്തെ അല്പനേരത്തേക്കു മറച്ചു നിറുത്തി എന്നു പറഞ്ഞാൽ നിങ്ങൾ വിശ്വസിക്കുമോ? ഓ! അത് ഒരിക്കലും മറക്കുവാൻ കഴിയാത്ത ഒരു യാദൃശ്ചിക സംഭവമല്ല, യാദൃശ്ചികസംഭവം ആവുകയുമില്ല"

അല്പനിമിഷങ്ങളുടെ ശേഷം ഞാൻ മൗനഭഞ്ജനം ചെയ്തു ചോദിച്ചു-"എന്തുകൊണ്ട് അത് ഒരു യാദൃഛികസംഭവമാവുകയില്ല" അന്തരീക്ഷത്തിൽ മേഘങ്ങൾ സഞ്ചരിക്കയെന്നത് എത്രയോ സാധാരണമാണ്. സായ്പിന് പക്ഷെ സ്ഥലസന്ദർഭവിഭ്രാന്തികൊണ്ട് അത് ഒരു അത്ഭുതസംഭവമായി തോന്നിയതായിരിക്കും,

മി. ഡിക്രൂസ്-"ആകാശമേഘങ്ങൾ സഞ്ചരിക്കുന്ന കാര്യം എനിക്കും അറിഞ്ഞുകൂടേ? അതു കിടക്കട്ടെ. അത്ഭുതങ്ങൾ ഉണ്ടാകുവാൻ പാടില്ലെന്നാണോ നിങ്ങളുടെ അഭിപ്രായം. ഹിന്ദുക്കൾ പോലും അങ്ങനെ പറയുമെന്നു തോന്നുന്നില്ല."

ഞാൻ-"അത്ഭുതങ്ങൾ ഉണ്ടാവാൻ പാടില്ലെന്ന് ഞാൻ പറയുന്നില്ല. സർവ്വശക്തനായ ദൈവം ലോകത്തിൽ മനുഷ്യനായി അവതരിച്ച്, മനുഷ്യനെപ്പോലെ വളർന്ന് മനുഷ്യനെപ്പോലെ ഉറങ്ങി, മനുഷ്യനെപ്പോലെ കണ്ണുനീർവാർത്തു, മനുഷ്യനെപ്പോലെ മരിച്ചതു തന്നെ അത്ഭുതങ്ങളിലേക്കും വച്ച് മഹാഅത്ഭുതമാണല്ലോ"

"അപ്പോൾ അത്ഭുതങ്ങൾ ഉണ്ടാവാമെന്ന് മി. ഗീവറുഗ്ഗീസ് സമ്മതിക്കുന്നു" മി. ഡിക്രൂസ് അല്പമൊരു മന്ദഹാസത്തോടുകൂടി പറഞ്ഞു.

"നിശ്ചയമായും സമ്മതിക്കുന്നു. അത്ഭുതങ്ങൾ ഉണ്ടാവാമെന്നു മാത്രമല്ല യേശുക്രിസ്തുവിന്റെ ഭക്തദാസന്മാരായ പുണ്യാത്മാക്കൾക്ക് ക്രിസ്തു പ്രവർത്തിച്ചതിലും വലുതായ അത്ഭുത കർമ്മങ്ങൾ പ്രവർത്തിപ്പാൻ കഴിയുമെന്ന് അദ്ദേഹം തന്നെ കല്പിച്ചിട്ടുള്ളതായും കാണുന്നുണ്ട്. പോരെങ്കിൽ തന്റെ ശിഷ്യന്മാർക്കു അത്ഭുത പ്രവർത്തനങ്ങൾക്കായുള്ള ദിവ്യവരത്തെ യേശുക്രിസ്തു തന്റെ പുനരുത്ഥാനശേഷം പ്രദാനം ചെയ്തതായും കാണുന്നു: പക്ഷെ സായ്പു പറയുന്ന ഈ സംഭവം ഒരു അത്ഭുത സംഭവമായി കണക്കാക്കാമൊ എന്നാണ് ഞാൻ ചോദിക്കുന്നത്. അതു വെറുമൊരു യാദൃശ്ചികസംഭവമാണെന്നു അവയുടെ സ്വഭാവം കൊണ്ടു തന്നെ ഊഹിക്കാവുന്നതാണ്"

"അപ്പോൾ ഒരു യാദൃശ്ചിക സംഭവത്തിന്റെ സാധാരണഗതിയിൽ നിന്ന് ഒരു അത്ഭുതസംഭവത്തിന്റെ പ്രത്യേകതയെ വേർതിരിച്ചറിവാൻ തക്ക വിവേചനശക്തിയില്ലാത്ത ഒരുവനാണ് ഞാൻ എന്നാണോ മി. വറുഗീസ് പറയുന്നത്. അതു കുറച്ച് സാഹസമല്ലേ. ഞാനും ഈ ഇരുപതാം നൂറ്റാണ്ടിൽ ജീവിക്കുന്ന ഒരു മനുഷ്യനല്ലേ. പക്ഷേ സംഭവത്തിന്റെ യഥാർത്ഥ സ്ഥിതിഗതികൾ മനസ്സിലാവുമ്പോൾ ഞാൻ കേവലമൊരു അന്ധവിശ്വാസിയല്ലെന്ന് നിങ്ങൾ ബോധ്യപ്പെട്ടതായിരിക്കയില്ല"-

ഞാൻ ദത്തശ്രദ്ധനായി നിന്നു-

മി. ഡിക്രൂസ് തലയിൽ നിന്നു തൊപ്പി എടുത്ത് കൈയിലുണ്ടായിരുന്ന ചെറിയ തുവാലകൊണ്ട് കഷണ്ടിയും പരിസരങ്ങളും മന്ദമായി തുടച്ചശേഷം സുസ്മേരവദനനായി പറഞ്ഞു. "ആയിരത്തിതൊള്ളായിരത്തി ഒന്നിലാണ് ആ സംഭവം നടന്നത് എന്നു തോന്നുന്നു. തിരുവിതാംകൂർ സ്റ്റേറ്റു മാനുവലിൽ പുത്തൻകൂറ്റു മെത്രാന്മാരുടെ ഒരു വേഷമാതൃക കാണിക്കുന്നതായ ചിത്രം ചേർക്കേണ്ടതിലേക്ക് ദിവാൻ പേഷ്ക്കാർ മി. നാഗമയ്യായുടെ ആവശ്യം പ്രമാണിച്ചായിരുന്നു ഞാൻ അദ്ദേഹത്തിന്റെ ഫോട്ടോ എടുത്തത്. തിരുമനസ്സുകൊണ്ട് ആയിടയ്ക്ക് ഇവിടത്തെ സുറിയാനിപ്പള്ളിയുടെ കിഴക്കെ ഷെഡിൽ എഴുന്നെള്ളി താമസിക്കുകയായിരുന്നു. ഞാൻ ഫോട്ടോ എടുപ്പാൻ ചെല്ലുന്ന വിവിരം മി. നാഗമയ്യാ തിരുമേനിയെ നേരത്തെതന്നെ അറിയിച്ചിരുന്നതനുസരിച്ച് ഒരു ദിവസം അതിരാവിലെ ഞാൻ ക്യാമറായുമായി അദ്ദേഹത്തിന്റെ താമസസ്ഥലത്തെത്തി. തിരുമനസ്സുകൊണ്ടു അപ്പോൾ പള്ളിയിൽ നമസ്ക്കാരമായിരുന്നു. അതുകഴിഞ്ഞു വിശുദ്ധ കുർബാനയായി. ഏഴരമണിയായപ്പോഴേക്കു വെയിൽ ഉറച്ചുകഴിഞ്ഞു. പിന്നീട് അവിടെ താമസിച്ചാൽ യാതൊരു ഫലവുമില്ലെന്നു കണ്ടു ഞാൻ മടങ്ങിപ്പോന്നു. അന്നു വൈകിട്ടു നാലു മണിക്കു വീണ്ടും ചെന്നു. പക്ഷെ ഞാൻ ചെല്ലുന്നതിനു അരമണിക്കൂർ മുമ്പായി തിരമനസ്സുകൊണ്ട് രഹസ്യ പ്രാർത്ഥനയ്ക്കായി മുറിയിൽ കയറി കതകടച്ചുകഴിഞ്ഞു. പിന്നീടു പുറത്തു വന്നത് അഞ്ചരമണിക്കായിരുന്നു. അപ്പോഴേക്കു വെളിച്ചവും തീരെ പൊയ്പോയിരുന്നു. രണ്ടുമൂന്നു ദിവസം ഞാൻ ഇങ്ങനെ ബുദ്ധിമുട്ടി. രാവിലെയും വൈകിട്ടും തിരുമനസ്സിലേക്കു തീരെ സമയ

മില്ലെന്നായി. വൈകിട്ടു കിട്ടുന്ന ഇരണ്ട വെളിച്ചം തീരെ പറ്റുന്നതല്ലായിരുന്നു. പോരെങ്കിൽ ഇവിടത്തെ ചില വലിയ ഉദ്യോഗസ്ഥന്മാർ തിരുമേനിയെ കണ്ടു സംസാരിപ്പാനായി അപ്പോഴേക്ക് അവിടെ വന്നുചേരുകയുമായി. ഈ നിലയിൽ ഒന്നു രണ്ടു ദിവസങ്ങൾക്കൂടി കഴിഞ്ഞു. മി. നാഗമയ്യാ ഇതിനിടയ്ക്കു തിരുമേനിയെ ഒന്നുരണ്ടു പ്രാവശ്യം കണ്ടു സംസാരിക്കുകയും ഫോട്ടോ വേഗം എടുത്ത് അയയ്ക്കണമെന്ന് എന്നെ ധൃതിപ്പെടുത്തുകയും ചെയ്തു.

ഞാൻ ശാന്തസ്വരത്തിൽ ചോദിച്ചു-"വിശുദ്ധ കുർബാന രഹസ്യമായി അർപ്പിക്കുന്നതിന് ഒരു മുക്കാൽ മണിക്കൂറിൽ കൂടുതൽ വേണ്ടിവരികയില്ല. അതിനു മുമ്പായി ഫോട്ടോ എടുപ്പാൻ അനുവാദം ചോദിക്കാമായിരുന്നല്ലോ."

"ഇക്കഥ ഞാനും ആലോചിച്ചതാണ്. പക്ഷേ രാവിലെ നമസ്ക്കാരവും കുർബാനയും കഴിയാതെ തിരുമനസ്സുകൊണ്ട് മറ്റു കാര്യങ്ങളിൽ പ്രവേശിക്കുന്നതല്ലെന്ന് അദ്ദേഹത്തിന്റെ റൈട്ടർ പറകയാൽ ഞാൻ അതിനായി ശ്രമിച്ചില്ല."

ഞാൻ-"ഈവക അസൗകര്യങ്ങളൊക്കെ തിരുമേനിയെ അറിയിച്ച് അദ്ദേഹത്തെ സായ്പിന്റെ സ്റ്റുഡിയോവിലേക്കു കൂട്ടിക്കൊണ്ടുപോകാമായിരുന്നു. സ്റ്റുഡിയോവിലാകുമ്പോൾ പിന്നെ വെയിലെന്നും മഴയെന്നും ഒന്നും ശങ്കിക്കേണ്ടല്ലൊ."

മി. ഡിക്രൂസ്-അതിനും ഞാൻ തന്നെ ഉത്സാഹിച്ചതാണ്. സാധിച്ചില്ലന്നേ ഉള്ളു. അത്യാവശ്യസന്ദർഭങ്ങളിൽ രോഗികളെ സന്ദർശിപ്പാനായി വീടുകളിൽ എഴുന്നള്ളുകയെന്നുള്ളതല്ലാതെ മറ്റു യാതൊരു കാരണവശാലും അങ്ങനെ ചെയ്യുന്നതല്ലെന്നു റൈട്ടർ അച്ചൻ തീർത്തു പറഞ്ഞു.

"ചുരുക്കം പറഞ്ഞാൽ എട്ടരയ്ക്കും മൂന്നരയ്ക്കും മദ്ധ്യെ ഉച്ചനമസ്ക്കാരത്തിനുള്ള സമയം ഒഴിച്ച് എപ്പോഴെങ്കിലും ഒരു സമയം ഉപയോഗിക്കയല്ലാതെ മറ്റു സമയത്തു ഫോട്ടോ എടുപ്പാൻ തീരെ നിവൃത്തിയില്ലെന്നുവന്നു, ഫോട്ടോ കിട്ടായ്കയാൽ മി. നാഗമയ്യാ തീരെ അക്ഷമനായിത്തീർന്നു. രണ്ടുമൂന്നു പ്രാവശ്യം ഡഫേദാരെ പറഞ്ഞയച്ചു. ഞാൻ എന്തുചെയ്യും. ഉച്ചസമയം വെയിലിലും നിഴലിലുംവച്ച് ഫോട്ടോ എടുത്താലുണ്ടാവുന്ന ദൂഷ്യങ്ങൾ ഇന്നിന്നതൊക്കെയാണെന്നു ഞാൻ ഇതിനിടയ്ക്കു തിരുമേനിയെ മുഖദാവിൽ വിശദമായി ധരിപ്പിച്ചു. എന്തായിട്ടും ഫലമുണ്ടായില്ല. ഫോട്ടോ ഇരുണ്ടാലും വെളുത്താലും, മുറി ഇരുൾ വീണാലും എന്തായാലും അനുഷ്ഠാനങ്ങൾ തെറ്റിപ്പാൻ പാടില്ലെന്നും, ഇതു വേഷമാതൃക കാണിപ്പാനുമുള്ള ഫോട്ടോ ആയതുകൊണ്ട് അത്ര ഭംഗി ആയില്ലെങ്കിലും കുഴപ്പമൊന്നുമില്ലെന്നും തിരുമനസ്സുകൊണ്ട് തീർത്തു പറഞ്ഞു. മാത്രമല്ല, അദ്ദേഹം രണ്ടു ദിവസത്തിനുള്ളിൽ തിരുവനന്തപുരം വിടുമെന്നുള്ളതിനാൽ അതിനു മുമ്പായി ഫോട്ടോ എടുത്തുകൊള്ളണമെന്നും പ്രസ്താവിച്ചു. ഞാൻ ധർമ്മസങ്കടത്തിലായി. ഏതെങ്കിലും അടുത്ത ദിവസം രാവിലെ ഞാൻ പള്ളിയിലെത്തി. തിരുമനസ്സുകൊണ്ടു വി. കുർബാനയും ലഘുഭക്ഷണവും കഴിഞ്ഞു കുറച്ചു സമയം മറ്റാരുമായോ അത്യാവശ്യമായി സംഭാഷണത്തിൽ ഏർപ്പെട്ടിരുന്നു. അവരെ പിരിച്ചയച്ച് എന്നെ വിളിപ്പിച്ചപ്പോഴേയ്ക്കു മണി പത്തു കഴിഞ്ഞു. ഞാൻ വേഗം ക്യാമറാ ശരിപ്പെടുത്തി പ്രതിഛായയുടെ സ്വഭാവം ഏതു വിധത്തിലാണെന്നറിയുവാൻ ഒരാളെ വെയിലത്തും നിഴലത്തും മാറ്റി നിറുത്തി അല്പസമയം പരിശോധിച്ചുനോക്കി.

നിഴൽ, ആകപ്പാടെ ഇരുളിച്ചതന്നെ. വെയിലിൽ, തിളങ്ങൽ വെളിച്ചവും, കനത്തമുറി ഇരുളും, കാര്യം ആകപ്പാടെ അവതാളത്തിലാണെങ്കിലും വെയിലത്തുവച്ചെടുക്കുന്നതാണ് തമ്മിൽ ഭേദമെന്നു നിശ്ചയിച്ചു ക്യാമറാ യഥാർത്ഥ സ്ഥാനത്തുറപ്പിച്ചിട്ട് വിവരം തിരുമേനിയെ അറിയിച്ചു. തൽക്ഷണം തിരുമനസ്സുകൊണ്ട് പുറംകുപ്പായവും മുടിയും ധരിച്ച് കർട്ടന്റെ മുൻവശത്തായി വന്നുനിന്നു. വെയിൽ തട്ടാതിരിപ്പാൻ ഒരാൾ ഒരു കുട പിൻവശത്തായി അസൗകര്യം നേരിടാത്തവണ്ണം ഉയിർത്തിപ്പിടിച്ചിരുന്നു. ക്യാമറായിൽ നോക്കിയതിൽ തിരുമേനിയുടെ രൂപം ആകപ്പാടെ ഒന്നുമൊന്നും ഒരുപന്തിയില്ലാത്ത മട്ടിൽ അങ്ങുമിങ്ങും മിന്നി വെളുത്തു നിഴൽവീശി വളരെ വികൃതമായ നിലയിൽ കണ്ടു. ഞാൻ വളരെ വിഷമിക്കുന്നതായും വ്യസനിക്കുന്നതായും അദ്ദേഹത്തിനു ക്ഷണത്തിൽ മനസ്സിലായി. ഞാൻ വളരെ സങ്കടത്തോടുകൂടി പറഞ്ഞു:- "ഒന്നാന്തരത്തിൽപെട്ട പല നല്ല ഫോട്ടോകൾ ചേർക്കുന്നതായ ഗവർമെന്റിന്റെ ഒരു റിക്കാർട്ടിൽ, അഞ്ചാറുദിവസം ബുദ്ധിമുട്ടിയിട്ടും തിരുമനസ്സിലെ ഒറ്റചിത്രം മാത്രം വളരെ വികൃതമായ നിലയിൽ ചേർക്കേണ്ടിവരുന്നത് എന്റെ പേരിന് ഏറ്റവും അപമാനകരമാണ്. എനിക്ക് സഹിക്കവയ്യാത്ത മനസ്താപമുണ്ട്."

ഞാൻ പറഞ്ഞവസാനിപ്പിക്കുന്നതിനു മുമ്പായി ദയാലുവായ തിരുമേനി എന്റെ മുഖത്തേക്ക് ഏറ്റവും അനുകമ്പയോടുകൂടി സൂക്ഷിച്ചുനോക്കി. പിന്നീടു അവിടുന്ന് കണ്ണടച്ച് ധ്യാനനിഷ്ഠനായി സൂര്യബിംബത്തിനെതിരെ മുഖം ഉയർത്തിപ്പിടിച്ചുകൊണ്ട് അല്പനേരത്തേക്ക് മൗനമായി നിന്നു. തിരുമേനി എന്തുചെയ്കയാണെന്നറിവാൻ ഞാൻ അദ്ദേഹത്തിന്റെ മുഖത്തേക്കും ആകാശത്തേക്കും സൂക്ഷിച്ചു നോക്കി. ഏതോ ഒരു വലിയ കാര്യം നിർവ്വഹിക്കുന്നതായ വിധത്തിൽ അദ്ദേഹം കൈവശമുണ്ടായിരുന്ന സ്വർണ്ണക്കുരിശ് ആകാശത്തിലേക്കുയർത്തി കുരിശിന്റെ ആകൃതിയിൽ വാഴ്ത്തി. ഞാൻ ഇമ അടച്ചു തുറന്ന താമസം മാത്രം. എന്തൊരു ദിവ്യശക്തിയോ! ജ്വലിച്ചു നിന്നിരുന്ന സൂര്യനെ തൽക്ഷണം ഒരു ഇരുൾ മേഘം മറച്ചു. നല്ല സുഖകരമായ സമയം! പാകമായ ലൈറ്റ്! (വെളിച്ചം) സ്റ്റുഡിയോ ലൈറ്റായാലും ഇത്ര നന്നാവുകയില്ല. ഞാൻ വല്ലാതെ പരിഭ്രമിച്ചുപോയി. ആ മഹാത്മാവിന്റെ സന്നിധിയിൽ അടുത്തു നില്പാൻ പോലും എനിക്കു ഭയമായി. "ഫോട്ടോ വേഗം എടുക്കാം" എന്നു തിരുമേനി വളരെ ശാന്തമായി പറഞ്ഞു. ഞാൻ അതിവേഗത്തിൽ അദ്ദേഹത്തിന്റെ നിലയും ചുറ്റുപാടും ഒന്നു ക്രമപ്പെടുത്തിട്ടു ലെൻസ് (ഛായാഗ്രാഹമുകുരം) തുറന്നടച്ചു. ഒരു നിമിഷം കഴിഞ്ഞില്ല. തൽക്ഷണം വെയിൽ മിന്നൽ വേഗത്തിൽ താഴോട്ടു പാഞ്ഞു പരക്കുന്നതായി കണ്ട് ഞാൻ ആകാശമണ്ഡലത്തിലേക്ക് വീണ്ടും സൂക്ഷിച്ചുനോക്കി. എല്ലാം പൂർവ്വസ്ഥിതിയിൽത്തന്നെ; ഒരു വ്യത്യാസവുമില്ല. കത്തിത്തിളങ്ങുന്ന സൂര്യബിംബം മാത്രം അവിടെയുണ്ട്. ഇരുൾ മേഘവും ഇല്ല. ഒന്നുമില്ല. എങ്ങനെ മറഞ്ഞോ എങ്ങോട്ടുപോയോ എന്തോ. എല്ലാം പെട്ടെന്ന് കഴിഞ്ഞു.

ഫാ. റ്റി. ജെ. ജോഷ്വാ

# അർത്ഥപൂർണ്ണമായ ആശംസ

(ഒക്ടോബർ 12-ാം തീയതി നടന്ന പരുമല അസോസിയേഷനിൽ ചെയ്ത ധ്യാനപ്രസംഗം)

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പരമോന്നത സമിതി ആയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ ആണല്ലോ ഇവിടെ സമ്മേളിച്ചിരിക്കുന്നത്. അതു കേവലം ഒരു സാമുദായിക സമ്മേളനമോ, സാമൂഹ്യ സമ്മേളനമോ അല്ല. തികച്ചും ഒരു ആദ്ധ്യാത്മിക സമ്മേളനമാണ്. ആ വിചാരമാണ് എല്ലാ അംഗങ്ങളെയും ഭരിക്കേണ്ടത്. മഹത്വവാനും ഉത്ഥിതനുമായ നമ്മുടെ കർത്താവേശുമിശിഹായുടെ സന്നിധിയിലും തൃപ്പാദത്തിലുമാണ് നാം സമ്മേളിച്ചിരിക്കുന്നത്. മാത്രമല്ല കാര്യസ്ഥനും ആലോചനക്കാരനും വഴികാട്ടിയുമായി പ്രവർത്തിക്കുന്ന പരിശുദ്ധാത്മാവിന്റെ ചൈതന്യപ്രദമായ വ്യാപാരമാണ് ഇവിടെ നടക്കേണ്ടത്.

ഈ സമ്മേളനത്തിനു സമാനമായി ചൂണ്ടിക്കാണിക്കാനുള്ളത് ക്രിസ്തീയ സഭയുടെ ആദ്യത്തെ അസോസിയേഷനാണ്. പരിശുദ്ധനായ പത്രോസ് ശ്ലീഹായുടെ നേതൃത്വത്തിലും മറ്റു ശ്ലീഹന്മാരുടെ സഹകരണത്തിലും വിശ്വാസികളായ ഭക്തജനങ്ങളുടെ സാന്നിധ്യത്തിലുമായിരുന്നു ആ അസോസിയേഷൻ യരുശലേമിൽ നടന്നത്. അതിൽ ഇന്നത്തെ അസോസിയേഷനിലേതുപോലെ രണ്ടായിരമോ മൂവായിരമോ അംഗങ്ങൾ ഉണ്ടായിരുന്നില്ല; കേവലം നൂറ്റിരുപതുപേർ മാത്രം. പക്ഷേ അവരിൽ സ്ത്രീകളുമുണ്ടായിരുന്നു! അന്നത്തെ അജണ്ടായിലും ഒരു തെരഞ്ഞെടുപ്പായിരുന്നു വിഷയം-ശ്ലീഹാസ്ഥാനത്തേക്കുള്ള ഒരാളിനെ. ഇന്നും അജണ്ടായിലുള്ളത് തെരഞ്ഞെടുപ്പാണ്-ശ്ലീഹന്മാരുടെ പിൻഗാമിത്വനിരയിൽ, മലങ്കര സഭയെ ഭാവിയിൽ നയിക്കാനുള്ള ഒരു പരമാദ്ധ്യക്ഷനെ തെരഞ്ഞെടുക്കുക.

അന്ന് അവർ എപ്രകാരമുള്ള അന്തരീക്ഷത്തിലാണ് സമ്മേളിച്ചതെന്ന് അവിടെ പറയുന്നു: "അവർ ഒരുമനപ്പെട്ട് പ്രാർത്ഥന കഴിച്ചുപോന്നു." അതായത് കൂട്ടായ പ്രാർത്ഥനയുടെ പശ്ചാത്തലത്തിലും അനുഭവത്തിലുമായിരുന്നു. അവർ നടത്തിയ പ്രാർത്ഥന വളരെ ശ്രദ്ധേയമാണ്. അതുവരെ യഹോവയാം ദൈവത്തോടു പ്രാർത്ഥിച്ചു പോന്ന അവർ ഇവിടെ മഹത്വപൂർണ്ണനായ യേശുക്രിസ്തുവിനെ സംബോധന ചെയ്തുകൊണ്ടു പ്രാർത്ഥിക്കുന്നു. ഒരുപക്ഷേ അപ്രകാരം ചെയ്യുന്ന രേഖപ്പെടുത്തിയിട്ടുള്ള ആദ്യത്തെ പ്രാർത്ഥന ഇതാണ്. യേശുക്രിസ്തുവാണ് പന്തിരുവരെ തെരഞ്ഞെടുത്തത്. ഇപ്പോൾ ശൂന്യത വന്ന സ്ഥാനത്തേക്ക് ഒരാളിനെ തെരഞ്ഞെടുക്കേണ്ടതും കർത്താവാണ്. അതുകൊണ്ട് അവർ പ്രാർത്ഥിച്ചു: "സർവ്വഹൃദയങ്ങളെയും അറിയുന്ന കർത്താവേ......

---

ഞാനും മി. ഡിക്രൂസും കണ്ണോടു കണ്ണോടു നോക്കി. കുറച്ചു നേരത്തേക്ക് ഞങ്ങൾ രണ്ടാളും പിന്നീടൊന്നും ശബ്ദിച്ചില്ല. സയൻസുകോളേജിന്റെ പടിഞ്ഞാറു വശത്തായി നീലാകാശത്തിൽ സുവർണ്ണ മേഘങ്ങൾ തങ്കത്തരി തിരയടിച്ചുകേറ്റി ഒരു കനകക്കടലോരം സൃഷ്ടിച്ചിരുന്നു. തത്തിത്തിളങ്ങുന്ന കൊഴുപ്പൻ കാറുകൾ വഴിയിൽ ചടപടാ പാഞ്ഞുകൊണ്ടിരുന്നു.

ഞാൻ ചോദിച്ചു:- "ആ ഫോട്ടോയുടെ പ്രതികൾ എടുത്തത് കൈവശമുണ്ടല്ലോ?"

"ഇല്ല; ഒന്നുമില്ല" മി. ഡിക്രൂസ് അത്യന്തം വ്യസനസൂചകമായ സ്വരത്തിൽ തുടർന്നു പറഞ്ഞു: "അതിന്റെ നെഗറ്റീവ് (ഛായാഗ്രഹിതഫലകം) പോലും നഷ്ടപ്പെട്ടുപോയി. കഷ്ടം അക്കഥ ഓർമ്മിക്കാൻപോലും ഞാൻ ശക്തനല്ല. കുറെ കണ്ണാടിച്ചില്ലുകൾ ഒരിക്കൽ കുറെ തകരപ്പണിക്കാർക്ക് വാരിക്കൊടുത്ത കൂട്ടത്തിൽ അതും നഷ്ടപ്പെട്ടിരിക്കുമെന്നാണ് ഊഹിക്കുന്നത്. പലരും അതിന്റെ പ്രതി ഇതിനകം ആവശ്യപ്പെടുകയുണ്ടായി. എന്തുചെയ്യാം. ഭാഗ്യദോഷമെന്നല്ലാതെ മറ്റെന്തു പറവാനാണ്.

"ഒരു വലിയ നഷ്ടം തന്നെ. സുറിയാനി സമുദായത്തിനു വിശേഷിച്ചും. സംശയമില്ല."

"അതിന്റെ അച്ചടിപ്പകർപ്പു കിട്ടുമോ?"

"കിട്ടും, മനോരമയിൽ അച്ചടിച്ചതാണ്. ആ ഒറ്റ ഒരു ബ്ലോക്കു മാത്രമേ ഇപ്പോഴുള്ളു."

"നാകത്തകിടാണെങ്കിൽ അച്ചടിച്ച ബ്ലോക്കിന് ചതവു പറ്റിക്കാണും. ചെമ്പാണെങ്കിൽ ആ ദൂഷ്യമില്ല."

"അല്പമൊക്കെ തേയ്മാനം പറ്റിക്കണ്ടേക്കും."

"അദ്ദേഹം കബറടങ്ങിയതു തിരുവല്ലാത്താലൂക്കിന്റെ തെക്കോവടക്കോ"

"തെക്കേ അറ്റം"

"മി. ജോണിന്റെ സമീപത്താണോ?"

"അതേ; മൺകോട്ട മഹർഷിയുടെ സമീപം തന്നെ."

"ദൂരം?"

"നിരണത്തു നിന്നു രണ്ടു മൈൽ."

"സ്ഥലം"

"പരുമല"

❖

ഏവനെ നീ തെരഞ്ഞെടുത്തിരിക്കുന്നു കാണിക്കണമേ." അപ്രകാരമുള്ള ഒരുമനപ്പെട്ട പ്രാർത്ഥനയുടെ പശ്ചാത്തലത്തിൽ പൗലോസ് ശ്ലീഹാ നടത്തുന്ന അർത്ഥപൂർണ്ണമായ ഒരു ആശംസയാണ് നമ്മുടെ ധ്യാനത്തിനു ഞാൻ വിഷയമാക്കുന്നത്. എബ്രാ. 13:20,21 ലേഖനത്തിന്റെ അന്ത്യത്തിൽ നൽകുന്ന ആശംസാ പ്രാർത്ഥനയാണ്. നിത്യനിയമത്തിന്റെ രക്തത്താൽ ആടുകളുടെ വലിയ ഇടയനായ നമ്മുടെ കർത്താവായ യേശുവിനെ മരിച്ചവരുടെ ഇടയിൽ നിന്നും മടക്കി വരുത്തിയ സമാധാനത്തിന്റെ ദൈവം നിങ്ങളെ അവന്റെ ഇഷ്ടം ചെയ്യാൻ തക്കവണ്ണം എല്ലാ നന്മയിലും യഥാസ്ഥാനപ്പെടുത്തി തനിക്കു പ്രസാദമുള്ളത് യേശുക്രിസ്തു മുഖാന്തരം നമ്മിൽ നിവർത്തിക്കുമാറാകട്ടെ; അവന് എന്നേക്കും മഹത്വം ആമേൻ."

പിതാവാം ദൈവത്തെക്കുറിച്ചും പുത്രനായ മശിഹാതമ്പുരാനെക്കുറിച്ചും അർഥപൂർണ്ണമായ പ്രസ്താവനയോടെയാണ് പ്രാർത്ഥന നടത്തുന്നത്. അതിന്റെ വിശദീകരണത്തിലേക്കു കടക്കുവാൻ സമയം അനുവദിക്കുന്നില്ല. പ്രാർത്ഥനയുടെ പ്രധാന സന്ദേശം ഒരു വാക്കിൽ അടിസ്ഥാനപ്പെട്ടതാണ്. "യഥാസ്ഥാനപ്പെടുത്തുക" എന്നുള്ളതാണ് ആ വാക്ക്. അത് മൂല ഭാഷയായ ഗ്രീക്കിൽ പല അർത്ഥതലങ്ങളുള്ള സമ്പുഷ്ടമായ ഒന്നാണ്. വേദപുസ്തകത്തിൽ പല ഭാഗത്തും ആവർത്തിക്കപ്പെട്ടിട്ടുള്ള പദമാണത്. ഇന്നത്തെ നമ്മുടെ പശ്ചാത്തലത്തിൽ വളരെ സംഗതമായ ഒരു പദമായി ഞാൻ കാണുന്നു.

മൂന്നു അർത്ഥതലങ്ങൾ ഞാൻ ചൂണ്ടിക്കാണിക്കട്ടെ. ഒന്ന്, മത്സ്യബന്ധനക്കാർ ഉപയോഗിക്കുന്ന പദമാണ്. വലയുടെ കീറൽ പോക്കി അതിനെ ചൊവ്വാക്കുന്ന പ്രക്രീയയ്ക്ക് ഈ പദമാണ്. നാം വായിക്കുന്നു: യോഹന്നാനും സഹോദരനായ യാക്കോബും അവരുടെ പടകിൽ ഇരുന്നു വല നന്നാക്കുന്നത് കണ്ടു. (മർക്കോ. 1:12) വലയുടെ കേടുപാടു പോക്കുന്നത് യഥാസ്ഥാനപ്പെടുത്തുകയാണ്. ഇന്ന് സഭയാകുന്ന വലയ്ക്ക് പല കീറലുകളും സംഭവിച്ചിട്ടുണ്ട്. തന്മൂലം വലയിൽ നിന്നു മത്സ്യങ്ങൾ ഒഴുകിപ്പോകുന്നു. ഈ ദുസ്ഥിതിക്കു പരിഹാരം വരുത്തേണ്ടത് സഭാ നേതൃത്വത്തിന്റെ വലിയ കർത്തവ്യമാണ്. എല്ലാ കീറലുകളും ഇല്ലാതാക്കി സഭയെ ഭദ്രമാക്കാനാകട്ടെ നമ്മുടെ യത്നം.

രണ്ട്, ഭിഷഗ്വരന്മാർ ഈ പദം ഉപയോഗിക്കുന്നു; ഒടിഞ്ഞു വേർപെട്ടു പോയ അസ്ഥിയെ ഒരുമിച്ചു ചേർത്ത് യോജിപ്പിക്കുന്ന പ്രക്രീയയ്ക്കു യഥാസ്ഥാനപ്പെടുത്തുക എന്നു പറയും. അസ്ഥികൾ ഒടിഞ്ഞാൽ ശരീരം വേദനപ്പെടുന്നു, പ്രവർത്തിപ്പാൻ കഴിവില്ലാതാകുന്നു. അതുപോലെ ചില അംഗങ്ങൾ ക്രിസ്തുവിൽ നിന്ന് അകന്നു വേർപെട്ടു കഴിയുമ്പോൾ അതു സഭാഗാത്രത്തെ മുഴുവനായി ബാധിക്കുന്നു. അതു ഒടിഞ്ഞുപോയ അസ്ഥികളെ യഥാസ്ഥാനപ്പെടുത്തേണ്ടതല്ലേ? അതുപോലെ സാമ്പത്തിക പരാധീനതകൊണ്ടു മറ്റും അവശതയും ക്ലേശവും അനുഭവിക്കുന്ന സഹോദരങ്ങൾ സഭാ ഗാത്രത്തിലുണ്ട്. അവരെ യഥാസ്ഥാനപ്പെടുത്താനുള്ള ചുമതല സഭയ്ക്കുണ്ട്. ആ കർത്തവ്യത്തിൽ നിന്ന് ഒഴിഞ്ഞു മാറാൻ പാടുള്ളതല്ല.

മൂന്ന്, സൈനികരും നാവികരും ഈ പദം ഉപയോഗിക്കുന്നു. ആയുധസാമഗ്രികൾ കൊണ്ടും മറ്റു ക്രമീകരണങ്ങൾ വരുത്തിയും യുദ്ധത്തിന് സൈന്യത്തെ സജ്ജമാക്കുന്ന അനുഭവത്തിന് യഥാസ്ഥാനപ്പെടുത്തുക എന്നതിന്റെ മൂലപദം ഉപയോഗിക്കുന്നു. സഭയെ അതിന്റെ ദൗത്യനിർവ്വഹണത്തിനു സജ്ജമാക്കുന്ന അവസ്ഥയാണ് ഇന്നു വേണ്ടത്. പൗലോസ് ശ്ലീഹാ എഫേസ്യ ലേഖനത്തിൽ പൗരോഹിത്യ ശുശ്രൂഷയുടെ ലക്ഷ്യത്തെപ്പറ്റി പരാമർശിക്കുന്നു." വിശുദ്ധന്മാരുടെ യഥാസ്ഥാനത്വത്തിനായുള്ള ശുശ്രൂഷയുടെ വേലയ്ക്കും ക്രിസ്തുവിന്റെ ശരീരത്തിന്റെ ആത്മിക വർദ്ധനയ്ക്കും" ആകുന്നു" (4:12-13) ആത്മീയ പോരാട്ടത്തിൽ വിജയം വരിക്കാൻ തക്കവണ്ണം ആത്മീയായുധം കൊണ്ട് സഭാമക്കളെ സജ്ജമാക്കുമ്പോൾ അത് യഥാസ്ഥാനപ്പെടുത്തുന്ന പ്രക്രീയ ആണ്.

ഇങ്ങനെ ചിന്തിക്കുമ്പോൾ യഥാസ്ഥാനപ്പെടുത്തുക എന്നു പറഞ്ഞിരിക്കുന്നത്, നമ്മുടെ ക്രിസ്തീയ സ്വഭാവത്തിലും പ്രവർത്തനങ്ങളിലും കുറവായിട്ടുള്ളത് പരിഹരിക്കുക എന്നും മനസ്സിലാക്കണം. നമ്മുടെ സാക്ഷ്യം വിജയിക്കണമെങ്കിൽ യഥാസ്ഥാനപ്പെടുത്തൽ സാധ്യമാകണം. ഓരോ സാഹചര്യത്തിനും അനുസരിച്ചു പ്രതികരിക്കുവാനും, നല്ല ഫലം പുറപ്പെടുവിക്കുവാനും കഴിയണം. ദൈവഹിതം നിറവേറ്റാൻ പ്രാപ്തരാവുക എന്നുള്ളതാണ് ഏറ്റവുമാവശ്യം. അതു നമ്മുടെ സ്വന്ത ശ്രമത്താൽ മാത്രം സാധിക്കുന്നതല്ല; "യേശുക്രിസ്തുവിൽ കൂടി" അവിടുത്തെ പുനരുത്ഥാനശക്തിയും കൃപാവരങ്ങളും വഴി സാധിക്കേണ്ടതാണ്. ഒരു ഇടയശ്രേഷ്ഠനെ നാമിന്നു തെരഞ്ഞെടുക്കുമ്പോൾ ആ "വലിയ ഇടയൻ" (യേശുക്രിസ്തു) നമ്മെ യഥാസ്ഥാനപ്പെടുത്തി, അവിടുത്തെ നാമമഹത്വത്തിന് പര്യാപ്തമാക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു. ❖

സിറിൾ റമ്പാൻ

# എന്തുകൊണ്ട് തിരുശേഷിപ്പുകളെ ആദരിക്കുന്നു?

മരത്തിന്മേൽ തൂക്കപ്പെട്ട്, കുന്തത്താൽ വിലാവുകുത്തിത്തുറക്കപ്പെട്ടു, രക്തവും വെള്ളവും ഒഴുക്കിമരിച്ച രക്ഷകനുവേണ്ടി അതേ വിധം മരിക്കാൻ തയ്യാറായി മാറിൽ കൂരമ്പേറ്റും കഠിനവേദനയിൽ ക്രൂശിൽ തൂക്കപ്പെട്ടും, തോലുരിച്ചും, ക്രൂരസിംഹങ്ങളുടെ കടിച്ചുകീറലിനായി എറിയപ്പെട്ടും, വാളാൽ കണ്ഠച്ഛേദം ചെയ്യപ്പെട്ടും കൈകാലുകൾ ബന്ധിച്ച് ജലത്തിൽ താഴ്ത്തിയും ശരീരത്തെ ചാട്ടവാറടി കൊണ്ടു കീറിയും അഗ്നികുണ്ഡത്തിലേക്കു വലിച്ചെറിയപ്പെട്ടും ഓരോ അവയവവും വെട്ടിവെട്ടി മാറ്റപ്പെട്ടും കൊല്ലപ്പെട്ടവരെ പിൻപറ്റി അതേവിധം വധിക്കപ്പെടുവാൻ കഴിയുന്നില്ലെങ്കിലും, ആണ്ടിലൊരിക്കൽ അവരുടെ മരണദിനം ഓർത്തെങ്കിലും അവരെ ആദരിക്കുന്നത് അധികപ്പറ്റാകയില്ലല്ലോ.

രക്ഷകന്റെ, മരണത്തെ ജയിച്ച ഉയർപ്പിനെ പ്രതിവർഷ ഓർമ്മയാക്കാതെ പ്രതിവാരഞായറിൽ ഓർക്കുക മാത്രമല്ല സ്വസ്തതയുള്ള ആരാധനാദിനമാക്കിയിരിക്കെ ആണ്ടിലെ അമ്പത്തിരണ്ടു ഞായറാഴ്ചയും ആരാധനാദിനമാക്കിയിരിക്കെ അമ്പത്തിരണ്ടിൽ ഒരു ഭാഗം മാത്രമേ, വിശുദ്ധരുടെ ഓർമ്മദിനമാക്കുന്നുള്ളു. കർത്താവിനോടു പ്രാർത്ഥിപ്പാൻ ദിനത്തിന്റെ ഏഴുയാമങ്ങൾ വേർതിരിക്കുമ്പോൾ, അതിലെ ഏഴെട്ടു വരികൾ മാത്രമേ വിശുദ്ധന്മാരുടെ ഓർമ്മയ്ക്കായി ചേർത്തിട്ടുള്ളു-വേർതിരിക്കുന്നു എന്ന പ്രൊട്ടസ്റ്റൻഡ് ആരോപണം സത്യവിരുദ്ധമാണ് സത്യമറിയാതുള്ള പ്രസ്താവനയുമാണ്. അതും നിങ്ങൾ അനുഗ്രഹിക്കണമേ എന്നല്ല നിങ്ങൾ ഞങ്ങളോടൊപ്പം ഞങ്ങൾക്കു വേണ്ടി പ്രാർത്ഥിക്കണമേ എന്ന സഹോദരബന്ധം നിലനില്പിന് ഉള്ള ഉത്തമ മാർഗ്ഗവുമാണ്. നിങ്ങളെ ബഹുമാനിക്കുന്നവൻ എന്നെ അയച്ച പിതാവിനെ ബഹുമാനിക്കുന്നു. പ്രവാചകനെ പ്രവാചകനെന്ന നിലയിൽ ബഹുമാനിക്കുന്നവന് പ്രവാചകന്റെ പ്രതിഫലം ലഭിക്കും, നീതിമാനെ നീതിമാൻ എന്ന നിലയിൽ ബഹുമാനിച്ചാൽ നീതിമാന്റെ പ്രതിഫലം ലഭിക്കും (മത്താ. 10:41) എന്ന കർത്തൃപ്രഖ്യാപനം അതേ പടി വിശ്വസിക്കുന്നതാണു സത്യ വിശ്വാസം. അതേ ഇതാണ് വേദാധാര വിശ്വാസം.



രക്ഷകനായ ദൈവത്തെ രക്ഷിതഗണങ്ങളോടുചേർന്ന് ആരാധിക്കുവാൻ മൂന്നു കുടിലുകളുണ്ടാക്കട്ടെ എന്ന് കർത്തൃശിഷ്യർക്കു താബോർ മലയിൽ തോന്നിച്ച വികാരത്തിൽ വിശുദ്ധരെയല്ല വിശുദ്ധരോടുചേർന്ന് ദൈവത്തെ

ആരാധിക്കുവാനാണ് നാമും ശ്രമിക്കുന്നത്. ഇഹലോകത്തോടുയാത്ര പറഞ്ഞ മോശയുടേയും ഏലിയായുടേയും ശാരീരിക സാന്നിദ്ധ്യം താബോർ മലയിൽ അന്നുണ്ടായെങ്കിൽ ഈ വിശുദ്ധരോടു ചേർന്നുള്ള നമ്മുടെ ആരാധനയിലും അവരുടെ സാന്നിദ്ധ്യം നമ്മോടുകൂടെക്കാണും നിശ്ചയം. താബോർ ആവർത്തിക്കുന്നതാണ് നമ്മുടെ ഈ പെരുന്നാൾ.

മിസ്രേമിൽ ഇസ്രായേല്യരുടെ സാന്നിദ്ധ്യത്തിനു കാരണക്കാരനായ യൗസേപ്പിന്റെ അസ്ഥികൾ, ദൈവം നയിച്ച ജനം നാല്പതുവർഷം ചുമന്നുകൊണ്ടുവന്ന് കനാനിലെ ശേഖേമിൽ അടക്കിയെങ്കിൽ പ്രവാചകനായ ഏലീശായുടെ അസ്ഥി സ്പർശനത്താൽ മരിച്ചവൻ ഉയർത്തെങ്കിൽ കർത്താവിനു വേണ്ടി എ.ഡി. 304-ൽ മൂന്നാം വയസിൽ നാവ് അറുക്കപ്പെട്ടിട്ടും കർത്താവിനെ സാക്ഷിച്ചതിനാൽ വെട്ടിക്കൊല്ലപ്പെട്ട മാർ കുറിയാക്കോസിന്റേയും, നാലാം നൂറ്റാണ്ടിലെ പീഡയുടെയും മധ്യത്തിലും ധീരമായി കർത്താവിനെ സാക്ഷിക്കയും സൗഖ്യനൽവരത്താൽ രോഗികളെ സുഖപ്പെടുത്തുകയും ഗുഹയിൽ വസിച്ചുകൊണ്ട് പ്രാർത്ഥനാമല്ലനായി ധ്യാനജീവിതം നയിക്കയും ചെയ്തിരുന്ന കൗമാ സഹദായെ വധിക്കാൻ വിശ്വാസികളോടൊപ്പം വേഷപ്രച്ഛന്നരായി ഗുഹയിൽ പ്രവേശിച്ചപടയാളികളാൽ കരങ്ങൾ ബന്ധിക്കപ്പെട്ടു പുറത്തു കൊണ്ടുവരപ്പെട്ട് പരസ്യമായി വെട്ടിക്കൊല്ലപ്പെട്ട മാർ കൗമാ സഹദായുടേയും നിഷ്ഠൂര പിഡകനായ ഡയോക്ലിഷന്റെ കാലത്ത് ഏഴു കൊല്ലത്തെ കഠിനമായ പീഡ സഹിച്ചുകൊണ്ട് അലക്സാന്ത്രിയായിൽ നിന്നും സ്വന്തനാടായ ഏഷ്യാ മൈനറിലെ കപ്പദോക്യയിൽ വച്ച് കൂരാണികൾ നിരത്തി അടിച്ച പലകമേൽ മലർത്തിക്കിടത്തി മുള്ളു പട്ടയുള്ള ഭാരവണ്ടി കുത്തി പൊളിച്ചും ചാട്ട വാറടിയേല്പിച്ചും കണ്ഠച്ഛേദം ചെയ്യപ്പെട്ടു കൊല്ലപ്പെട്ട ധീരരക്തസാക്ഷി മാർ ഗീവർഗ്ഗീസ് സഹദായുടേയും, സാന്നിദ്ധ്യം അവരുടെ അസ്ഥികളോടൊപ്പം നമ്മോടുകൂടെയുണ്ട്.

ഇതു അവരുടെ സാന്നിദ്ധ്യം ഓർപ്പിച്ച് നേർച്ച വർദ്ധിപ്പിക്കാനല്ല, പിന്നെയോ അവരുടെ പീഡനങ്ങൾ ഓർത്തുകൊണ്ടെങ്കിലും, അവരോട് ചേർന്ന് കഷ്ടനഷ്ട സേവനങ്ങളിലൂടെ, അവരുടേയും നമ്മുടേയും രക്ഷകനെ സ്തുതിച്ച് സ്തോത്രം ചെയ്‌വാനായിട്ടത്രെ.

അപേക്ഷകളുടെ എണ്ണം വർദ്ധിപ്പിച്ചല്ല ഈ പരിശുദ്ധന്മാരോടു ചേർന്നുള്ള സ്തുതികളുടെ എണ്ണം വർദ്ധിപ്പിക്കാനത്രെ. ആവശ്യങ്ങളുടെ നിറവേറ്റലിനു വേണ്ടിയല്ല-നിറവേറ്റിത്തന്ന അനുഗ്രഹങ്ങൾക്കു സ്തോത്രഗീതം പാടാനത്രെ.

ആവശ്യങ്ങളുടെ നിറവേറ്റലിനായി നേർച്ച കാഴ്ചകൾ സമർപ്പിക്കുവാനല്ല ആരാധകരായ നമ്മുടെ ബുദ്ധിമനക്കായങ്ങളെ ഈ വിശുദ്ധരോടു ചേർന്നു ദൈവികമാക്കി - അവയെ ദൈവത്തിനു സമർപ്പിക്കുവാനത്രെ.

ഈ വിശുദ്ധരുടെ മുമ്പിൽ മുട്ടുകുത്തുവാനല്ല ഇവരോടു ചേർന്ന് ദൈവസന്നിധിയിൽ മുട്ടുകുത്തുവാനത്രേ. ആവശ്യങ്ങളുടെ നിറവേറ്റലിനു വേണ്ടി കണ്ണീരൊഴുക്കുവാനല്ല. അനുതാപകണ്ണുനീരിൽ ആത്മികകഴുകൽ ലഭിച്ചാശ്വസിക്കുവാനത്രെ.

ഞങ്ങളുടെ ബലഹീനമായ യാചനകളോടൊപ്പം നിങ്ങളുടെ ശക്തിയേറിയ മദ്ധ്യസ്ഥ പ്രാർത്ഥനകളും ചേർത്തു-യാചിക്കുന്നവനു ലഭിപ്പാനും അന്വേഷിക്കുന്നവന് കണ്ടെത്തുവാനും മുട്ടുന്നവന് വാതിൽ തുറക്കപ്പെടുവാനുമത്രേ.

കർത്താവിനുവേണ്ടി മരിച്ചവരുടെ തേജസ്കരണ ജീവിത വിജയമാണ് വെളിപാടു പുസ്തകം അവ വിശ്വസിക്കുന്നെങ്കിൽ ഈ തിരുശേഷിപ്പുകളുടെ ഉടയവരും നമ്മോടുകൂടെ ഉണ്ട് -അവരോടൊത്ത് ഈ പ്രതിഷ്ഠാ പെരുന്നാളിൽ നമുക്കും ദൈവത്തെ സ്തുതിക്കാം.

അവരുടെ പ്രാർത്ഥന നമുക്കും കോട്ടയായിരിക്കട്ടെ!.

❖






# BIBLE STUDY




ജോഷി ബി. ജോൺ, മണപ്പള്ളി



## വലത്തോട്ട്

1. അസ്ഥികൾ നിറഞ്ഞ താഴ്വര ദർശനത്തിൽ കണ്ട പ്രവാചകൻ (5)
4. മറിയയുടെ വന്ദനസ്വരം കേട്ടവൾ (5)
6. കർത്താവ് പന്നിക്കൂട്ടത്തിലേക്ക് ഭൂതങ്ങളെ അയച്ച സ്ഥലം (3)
8. കാനാവും നസ്രേത്തും ഉൾപ്പെട്ട പ്രവിശ്യ (3)
9. അബ്ശാലോമിന്റെ അമ്മ (3)
11. ഏദോമ്യരുടെ പിതാവ് (3)
14. നാശകാരിയായ ചുഴലിക്കാറ്റ് (6)
18. കനാൻദേശം ഒറ്റുനോക്കാൻ മോശ അയച്ച നഫ്താലി ഗോത്രക്കാരൻ (3)
19. ഇയ്യോബിന്റെ ശുഹ്യനായ സ്നേഹിതൻ (4)
20. നെബൂഖദ് നേസർ രാജാവ് ബിംബമുണ്ടാക്കി നിർത്തിയ സ്ഥലം (6)
22. പൗലോസിനും ബർന്നബാസിനും ദിവ്യത്വം നൽകി ലുസ്ത്രക്കാർ ആർത്തുവിളിച്ച ഭാഷ (4)
23. ഒത്നീയേലിന്റെ പിതാവ് (3)
24. ഈസബേൽ എന്ന തിന്മയെ അനുവദിച്ച ആസ്യസഭ (4)
26. അരയോപഗമധ്യ നിന്ന് പൗലോസ് പ്രസംഗിച്ച നഗരം (3)
27. അക്സയുടെ പിതാവ് (3)
28. 'കലഹം' എന്ന് അർത്ഥം (3)
29. 'ശൗലേ, സഹോദരാ കാഴ്ച പ്രാപിക്കുക' പറഞ്ഞതാര്? (4)
30. സാക്ഷാൽ യിസ്രായേല്യൻ എന്ന് കർത്താവ് സാക്ഷിച്ചവൻ (5)
31. അമ്മയുടെ 1100 വെള്ളിപ്പണം മോഷ്ടിച്ചവൻ (3)
32. ദാനിയേലിനും മറ്റും പുതിയ പേരുകൾ ഇട്ടവൻ (5)
33. യേശുവിന്റെ പേർ ചൊല്ലി ആണയിട്ടു നടന്ന ഏഴുപേരുടെ പിതാവ് (3)

## താഴോട്ട്

1. സാക്ഷ്യത്തിന്റെ കുമ്പാരം (7)
2. എസ്ഥേരിന്റെ മറുപേര് (3)
3. മഹലലേലിന്റെ പിതാവ് (3)
4. ഏലിയാവിന്റെ ശിഷ്യൻ (3)
5. വിഭജന ശേഷം യിസ്രായേലിന്റെ തലസ്ഥാനം (3)
7. ഹിസ്കീയാവിനെ അനുസരിക്കരുതെന്ന് ജനത്തോടു പ്രസംഗിച്ചവൻ (4)
10. "അവൻ നിന്റെ കൈയിൽ. അവന്റെ പ്രാണനെ മാത്രം തൊടരുത്" പറഞ്ഞതാര്? (3)
12. അർപക്ഷാദിന്റെ മകൻ (3)
13. ശലോമോനെ പേടിച്ച് മിസ്രയീമിലേക്ക് ഓടിയ പ്രതിയോഗി (3)
15. നാഹോരിന്റെ ഭാര്യ (3)
16. അബീമേലെക് രാജാവിന്റെ നാട് (3)
17. നല്ല മനസാക്ഷി ഉപേക്ഷിച്ച്, വിശ്വാസം തകർത്തവനെന്ന് പൗലോസ് പറയുന്നവരിൽ ഒരുവൻ (5)
21. പൗലോസിനെ അസോസിൽ നിന്നു കപ്പൽ കയറ്റി ശീലാസും ലൂക്കോസും മറ്റും എത്തിയ സ്ഥലം (4)
23. പെട്ടകം വഹിക്കുന്നതിനു മേൽ വിചാരകനായി ദാവീദ് നിയമിച്ച ലേവ്യ പ്രധാനി (4)
25. ചെത്തി മിനുക്കാത്ത കല്ലുകൊണ്ട് യോശുവ യാഗപീഠം പണിത മല (3)
27. മിര്യാം മരിച്ച സ്ഥലം (3)

## പദപ്രശ്നം-42 (ശരിയുത്തരം അയച്ചവർ)

**വിജയികൾ:**
1. ഷീന ജേക്കബ് താംബരം, ചെന്നൈ
2. സാറാമ്മ സൈമൺ, മങ്ങാരം, പന്തളം
3. ഡയാന വർഗീസ്, പെരിങ്ങര, തിരുവല്ല

4. മേരിക്കുട്ടി അലക്സാണ്ടർ, തിരു.; 5. അമ്മിണി മാത്യു, ഭോപാൽ; 6. ലൈല പോൾ നന്തൻകോട് തിരു. 3; 7. ഏലിയാമ്മ ജോർജ് ആവണീശ്വരം; 8. ആലീസ് എബ്രഹാം, കോയമ്പത്തൂർ; 9. ലൂസി അലക്സാണ്ടർ, ചെന്നൈ; 10. തങ്കമ്മ ചാക്കോ, ന്യൂഡെൽഹി; 11. വി. എ. തോമസ്, കറ്റാനം; 12. ജിറ്റി.ആനി എബ്രഹാം, കാഞ്ഞിരപ്പള്ളി; 13. സാറാമ്മ തമ്പി, കോയമ്പത്തൂർ; 14. മോളി മാത്യൂസ്, ജോധിപുർ; 15. റെയ്ചൽ അലക്സാണ്ടർ, പൂനെ; 16. മേരിക്കുട്ടി കുര്യാക്കോസ്, മുംബയ്-42; 17. ശോശാമ്മ എബ്രഹാം, ബിലാസ്പുർ; 18. സൂസമ്മ പി. എ. കരീപ്ര, കൊല്ലം; 19. സാറാമ്മ വർഗീസ്, നിരണം; 20. വൽസമ്മ ഫിലിപ്, ഭോപാൽ; 21. സുശീല ജേക്കബ്, ചാത്തന്നൂർ; 22. കെ. കെ. എബ്രഹാം, പനയമ്പാല, കോട്ടയം; 23. ഓമന ചാക്കോ, നിരണം; 24. മേരിക്കുട്ടി പാപ്പച്ചൻ, കലയപുരം; 25. സൂസമ്മ നൈനാൻ, ആറാട്ടുപുഴ; 26. സൂസമ്മ മാത്യു, നാരങ്ങാനം; 27. ലീലാമ്മ ജോർജ്, ബാംഗ്ലൂർ; 28. ജോസ് സാമുവേൽ, മേട്ടുപ്പാളയം; 29. എലിസബത്ത് തമ്പി, കൊച്ചി; 30. ടി. സി. മാത്തപ്പൻ, കുന്നംകുളം; 31. മോളി മാത്യു, നാരങ്ങാനം; 32. ലീലാമ്മ തങ്കച്ചൻ, ചെറിയനാട്; 33. ഏലിയാമ്മ പൗലോസ്, വയനാട്; 34. മേരിക്കുട്ടി കുര്യാക്കോസ്, അമയന്നൂർ; 35. ടി. വി. മാത്യൂസ് ബാംഗ്ലൂർ-38; 36. മറിയാമ്മ മാത്യു, കളമശേരി; 37. ഏലിയാമ്മ ഗീവർ, കുന്നംകുളം; 38. ലീലാമ്മ കുര്യൻ, ഹൈദരാബാദ്; 39. റേച്ചൽ മത്തായിക്കുട്ടി, പുതുശേരി; 40. ആലീസ് വർഗീസ്, ചമ്പക്കര; 41. അന്നമ്മ നൈനാൻ, നാഗ്പൂർ; 42. തോമസ് രാജൻ, കുന്നന്താനം; 43. കെ. ജോർജ്, അതിരുങ്കൽ; 44. റോസമ്മ ജോർജ്, കൊൽക്കത്ത; 45. ജിബിത വർഗീസ്, ഉദയ്പൂർ; 46. എലമ്മ വർഗീസ്, ഉദയ്പുർ; 47. ചിന്നമ്മ ജോൺ, തിരു-11; 48. സൂസമ്മ തങ്കൻ, മുംബയ്-42; 49. സൂസമ്മ രാജൻ, കൊൽക്കത്ത; 50. റോണ സൂസൻ ജോസഫ്, വാഴൂർ; 51. എലമ്മ എബ്രഹാം, കളമശേരി; 52. കുമാരി കെ. ചാക്കോ, തിരു-25; 53. ഷിജി കെ. ജോർജ്, കുരീപ്പള്ളി; 54. ലിജു തോമസ്, മുഖത്തല, കൊല്ലം; 55. അബി എബ്രഹാം, വടപുറം, നിലമ്പൂർ; 56. അജി എബ്രഹാം, വടപുറം; 57. ഏലിയാമ്മ തോമസ്, നിരണം; 58. ഷൈനി തോമസ്, ഇൻഡോർ; 59. രഞ്ജിനി റജി, കളമശേരി; 60. തോമസ് ഇൻഡോർ; 61. സൂസമ്മ ഇടിക്കുള, പൂനെ; 62. ഓമന രാജൻ, ഹൈദരാബാദ്; 63. മറിയാമ്മ വർഗീസ്, ആനിക്കാട്; 64. റാഹേലമ്മ തോമസ്, കടമ്പനാട്; 65. ഏലിയാമ്മ ഐസക്, പുത്തൂർ.

(മുൻലക്കം ശരിയുത്തരം വൈകി ലഭിച്ചവർ: സഖറിയ പനയ്ക്കമറ്റം, കടപ്ര മാന്നാർ; സാറാമ്മ വർഗീസ്, എലമ്മ വർഗീസ്, മോളി മാത്യു, ജിബിത വർഗീസ്, ചിന്നമ്മ ജോൺ, വൽസമ്മ ഫിലിപ്, റോസമ്മ തങ്കച്ചൻ, ജയ്പൂർ; ടി. വി. മാത്യൂസ്, ഡാർലൻ ബേബി, ലുധിയാന, അന്നമ്മ, തോമസ്, ഡോംബിവ്‌ലി).

(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക: ഫോൺ: 9447453123)
(e-mail: joshibjohn@hotmail.com)

ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം
ജോഷി ബി. ജോൺ മണപ്പള്ളി
S.R.P. മാർക്കറ്റ് പി.ഒ.
കൊല്ലം ജില്ല-690539

ഉത്തരങ്ങൾ അയയ്ക്കേണ്ട അവസാന തീയതി : 10-12-2006

## പദപ്രശ്നം - 42, ശരിയുത്തരം



ഉത്തരമയയ്ക്കാൻ മാസിക കീറരുത്. കാർഡിലോ, ഇൻലൻഡിലോ കളം വരച്ച് അയച്ചാൽ മതിയാകും.

പ്രൊഫ. ഇ. ജെ. ജോൺ

# മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ

പരിശുദ്ധ പരുമല തിരുമേനിയുടെ കബറിടം സ്ഥിതി ചെയ്യുന്ന ആഗോള പ്രസിദ്ധമായിട്ടുള്ള തീർത്ഥാടന കേന്ദ്രമായ പരുമല സെമിനാരിയിൽ ഇപ്പോൾ 1992 മുതൽ തുടർച്ചയായി കൂടുന്ന അഞ്ചാമത്തെ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗമാണ് 2006 സെപ്റ്റംബർ മാസം 21-ാം തീയതി തുടക്കം കുറിച്ചുകൊണ്ട് പരുമല സെമിനാരിയിലെ മാർ ഗ്രീഗോറിയോസ് നഗറിൽ തുടങ്ങി വയ്ക്കുകയും ഒക്ടോബർ 12-ാം തീയതി തുടർന്ന് കൂടുകയും ചെയ്തത്. 1878-ലെ യോഗം കണക്കിലെടുക്കുമ്പോൾ 1876-ന് ശേഷമുള്ള ആറാമത്തെ യോഗമാണ് പരുമലയിൽ കൂടിയത്. 1873-ലെ പള്ളി പ്രതിപുരുഷന്മാരുടെ യോഗം കൂടി കണക്കിലെടുക്കുമ്പോൾ പരുമല സെമിനാരിയിൽ കൂടിയ ഏഴാമത്തെ യോഗമാണിത്.



1876-ലെ മുളന്തുരുത്തി സുന്നഹദോസാണ് പള്ളി പ്രതിപുരുഷ യോഗങ്ങൾക്ക് സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം എന്ന പേരിൽ രൂപം കൊടുത്തത്. 1876 മുതൽ കണക്കാക്കുമ്പോൾ കഴിഞ്ഞ 130 വർഷങ്ങൾക്കിടയിൽ 33-ാമത്തെ പള്ളി പ്രതിപുരുഷയോഗമാണ് ഇപ്പോൾ കൂടിയത്. 1934 ഡിസംബർ 26-ാം തീയതി കോട്ടയം എം.ഡി. സെമിനാരിയിൽ വച്ച് കൂടി സഭാ ഭരണഘടന പാസ്സാക്കിയ സുപ്രധാന യോഗം മുതൽ 72 വർഷങ്ങൾക്കിടയിൽ കൂടിയ 19-ാമതു യോഗമാണിത്.

മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാധികാര സമിതിയായ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ ഒരു സുപ്രധാന യോഗമാണ് 2006 ഒക്ടോബർ 12-ാം തീയതി നടന്നത്. പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയെ തെരഞ്ഞെടുക്കുന്നതിനും മെത്രാസനങ്ങളുടെ എണ്ണം വർദ്ധിപ്പിച്ചിട്ടുള്ളതിനാൽ മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെ എണ്ണം വർദ്ധിപ്പിക്കുന്നതിനെപ്പറ്റി തീരുമാനിക്കുന്നതിനുമാണ് ഈ യോഗം കൂടിയത്. കുന്നംകുളം

## ചരിത്രം കുറിച്ച പരുമല അസോസിയേഷൻ

2006 ഒക്ടോബർ - 12 മലങ്കര സഭയുടെ ചരിത്രദിനം കൂടിയായിരുന്നു. മലങ്കര മക്കളുടെ പ്രതിനിധി സമ്മേളനവും ലോകത്തെ ഏറ്റവും വലിയ പാർലമെന്റായ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ ഏക ശബ്ദം കേട്ട് പാതാള ഗോപുരങ്ങൾ വരെ നടുങ്ങിയിട്ടുണ്ടാകും. സത്യ സഭയുടെ സ്നേഹ വീക്ഷണമുൾക്കൊണ്ട സംഗമമായിരുന്നു അത്. വ്യവഹാരങ്ങൾ വാളോങ്ങി നില്ക്കുമ്പോഴും സഭയുടെ ഭാവിയെപ്പറ്റി വ്യക്തമായ വീക്ഷണമുൾക്കൊണ്ട മഹാജനസഭ. സെപ്റ്റംബർ അസോസിയേഷന്റെ തുടർച്ചയായി നടന്ന ഈ യോഗത്തിൽ നിയുക്ത കാതോലിക്കായെ തെരഞ്ഞെടുത്ത പ്രമേയവും, ഇനിയൊരു അസോസിയേഷൻ കൂടാതെ അദ്ദേഹത്തെ സ്ഥാനം ഏൽക്കുന്ന പ്രമേയവും മാനേജിംഗ് കമ്മറ്റി അംഗസംഖ്യ കൂട്ടുന്നതിനുള്ള പ്രമേയം പാസാക്കി.

അസോസിയേഷൻ ദിവസം ഉച്ചക്ക് ഒരു മണിയോടെ എല്ലാ അംഗങ്ങളും സമ്മേളന നഗറിൽ പ്രവേശിച്ചിരുന്നു. കബറിലെ ധൂപപ്രാർത്ഥനയോടെ അഭി. തിരുമേനിമാരെയും പ. ബാവായെയും യോഗസ്ഥലത്തേക്ക് ആനയിച്ചു. പ്രാരംഭ പ്രാർത്ഥനയ്ക്കു ശേഷം സെക്രട്ടറി നോട്ടീസ് വായിച്ചു അതിനുശേഷം ഫാ. ടി. ജെ. ജോഷ്വാ പ്രബോധന ശുശ്രൂഷ നിർവ്വഹിച്ചു. അഭി. മിലിത്തിയോസ് തിരുമേനിയെ നിയുക്ത കാതോലിക്കാ സ്ഥാനത്തേക്ക് തെരഞ്ഞെടുക്കുന്നതായി പ്രഖ്യാപിച്ചപ്പോൾ മുൻഗാമിയുടെ കാൽക്കൽ സാഷ്ടാംഗ പ്രമാണം നടത്തി അദ്ദേഹം ആ ദൗത്യം ശിരസാവഹിച്ചു. വെടിപടഹ ധ്വനികൾ ഉയർന്നു അസോസിയേഷൻ അംഗങ്ങൾ എഴുന്നേറ്റ് നിന്ന് ആരവമുയർത്തി. ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ് പൗരസ്ത്യ കാതോലിക്കായുടേയും മലങ്കര മെത്രാപ്പോലീത്തായുടേയും നിരയിലേക്ക്...

മെത്രാസന ഇടവകയുടെ പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായുടെ നാമനിർദ്ദേശം മാത്രമാണ് നിലിവിലുണ്ടായിരുന്നത്.

നാമനിർദ്ദേശം ഒന്നുമാത്രം ഉള്ളതിനാൽ അസോസിയേഷൻ നടപടി ചട്ടങ്ങൾ ഭാഗം 2 വകുപ്പ് VI ഉപവകുപ്പ് 4 പ്രകാരം നി.വ.ദി.ശ്രീ. പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ ഏകാഭിപ്രായമായി തെരഞ്ഞെടുക്കപ്പെട്ടതായി അസോസിയേഷൻ പ്രസിഡന്റ് പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവാ തിരുമേനി യോഗത്തിൽ പ്രഖ്യാപിക്കുകയുണ്ടായി. അദ്ദേഹം ഇനിയും ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ എന്നായിരിക്കും അറിയപ്പെടുന്നത്.

അസോസിയേഷൻ സെക്രട്ടറി അവതരിപ്പിച്ച താഴെ പറയുന്ന പ്രമേയവും യോഗം ഐകകണ്ഠ്യേന പാസ്സാക്കുകയുണ്ടായി.

"മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻതുടർച്ചാവകാശിയായി തൽ സ്ഥാനങ്ങൾ ഒഴിവു വരുമ്പോൾ മറ്റൊരു തെരഞ്ഞെടുപ്പു കൂടാതെ സ്ഥാനം ഏൽക്കുവാനുള്ള അധികാരത്തോടു കൂടി അഭി. പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായെ 2006 ഒക്ടോബർ 12-ാം തീയതി കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ ഈ യോഗം തെരഞ്ഞെടുത്തിരിക്കുന്നു."

മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെ എണ്ണം വർദ്ധിപ്പിക്കണമോ എന്നും വർദ്ധിപ്പിക്കണമെങ്കിൽ എത്രയായിരിക്കണമെന്നുമുള്ള വിഷയത്തിൽ മാനേജിംഗ് കമ്മറ്റിക്കുവേണ്ടി അസോസിയേഷൻ സെക്രട്ടറി അവതരിപ്പിച്ച താഴെ പറയുന്ന പ്രമേയവും യോഗം ഐകകണ്ഠ്യേന പാസ്സാക്കുകയുണ്ടായി.

"മെത്രാസനങ്ങളുടെ എണ്ണം വർദ്ധിപ്പിച്ചിട്ടുള്ളതിനാൽ മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെ എണ്ണം വർദ്ധിപ്പിക്കണമെന്നും, മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയിൽ സ്ഥാനന്യായേന അംഗത്വം ലഭിക്കുന്നവർക്കു പുറമെ 53 പട്ടക്കാരും 106 അയ്മേനികളും ഉൾപ്പെടെ 159 അംഗങ്ങൾ ഉണ്ടായിരിക്കണമെന്നും അവരിൽ 43 പട്ടക്കാരും 86 അയ്മേനികളും മലങ്കര അസോസിയേഷൻ തെരഞ്ഞെടുക്കുന്നവരും ശേഷമുള്ള 10 പട്ടക്കാരും 20 അയ്മേനികളും മലങ്കര മെത്രാപ്പോലീത്താ നോമിനേറ്റ് ചെയ്യുന്നവരും ആയിരിക്കണമെന്നും ഈ യോഗം തീരുമാനിക്കുന്നു."

ആറു പട്ടക്കാരേയും പന്ത്രണ്ട് അയ്മേനികളെയുമാണ് അസോസിയേഷൻ തെരഞ്ഞെടുക്കേണ്ട അംഗങ്ങളുടെ സംഖ്യയിൽ വർദ്ധിപ്പിച്ചിട്ടുള്ളത്. മലങ്കര മെത്രാപ്പോലീത്താ നോമിനേറ്റ് ചെയ്യുന്ന അംഗങ്ങളുടെ സംഖ്യ വർദ്ധിപ്പിച്ചിട്ടില്ല. 1985-ന് ശേഷം നോമിനേറ്റ് ചെയ്യുന്ന അംഗങ്ങളുടെ സംഖ്യ വർദ്ധിപ്പിച്ചിട്ടില്ല എന്നത് പ്രത്യേകം പ്രാധാന്യമർഹിക്കുന്നു.

മലങ്കര എപ്പിസ്കോപ്പൽ സുന്നഹദോസ്, മാനേജിംഗ് കമ്മറ്റി, മലങ്കര അസോസിയേഷൻ എന്നിങ്ങനെ മൂന്ന് ഭരണ സമിതികളാണ് സഭയ്ക്കുള്ളത്. സഭാ ഭരണഘടന ഈ സമിതികളുടെ അധികാര പരിധി വ്യക്തമാക്കിയിട്ടുണ്ട്. വിശ്വാസം, പട്ടത്വം, ശിക്ഷണം എന്നിവ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ മാത്രം അധികാരത്തിലാണ്. എന്നാലും അസോസിയേഷൻ തെരഞ്ഞെടുക്കാത്ത ഒരാളെ മേൽപ്പട്ടക്കാരനായി വാഴിച്ച് മെത്രാസനത്തിൽ നിയമിക്കുന്നതിന് സുന്നഹദോസിന് അധികാരമില്ല. അതെ സമയം അസോസിയേഷൻ തെരഞ്ഞെടുക്കുന്ന ഒരാളെ മെത്രാനായി വാഴിക്കുവാൻ സുന്നഹദോസിന്റെ അംഗീകാരം ആവശ്യവുമാണ്.



1970 മുതൽ നിലവിലുള്ളതും അംഗീകരിക്കപ്പെട്ടതുമായ "നപടപടിച്ചട്ടങ്ങൾ" അനുസരിച്ചാണ് അസോസിയേഷൻ യോഗങ്ങൾ വിളിച്ചു കൂട്ടുന്നതും തെരഞ്ഞെടുപ്പുകൾ നടത്തുന്നതും. എന്നാൽ 1995-ലെ സുപ്രീംകോടതി വിധിയുടെ അടിസ്ഥാനത്തിൽ ചില മാറ്റങ്ങൾ വരുത്തേണ്ടതായി വന്നിട്ടുണ്ട്. അസോസിയേഷൻ അംഗങ്ങളായി എല്ലാ പള്ളി ഇടവകകളിൽ നിന്നും ഒരു

വൈദികനും രണ്ട് അയ്മേനികളും എന്നതിനു പകരം ഇപ്പോൾ ഒരു വൈദികനും, ഇടവകാംഗങ്ങളുടെ സംഖ്യ അനുസരിച്ച് ഒന്നു മുതൽ പത്തുവരെ അംഗങ്ങളുമാണുള്ളത്. എല്ലാ അസോസിയേഷൻ യോഗങ്ങളും കൂടുന്നതിന് മുമ്പ് പള്ളി ഇടവകകളിൽ നിന്നും പ്രതിപുരുഷന്മാരെ തെരഞ്ഞെടുക്കുന്നതിന് പകരം ഇപ്പോൾ പ്രതിപുരുഷന്മാരുടെ കാലാവധി അഞ്ചു വർഷമായി നിജപ്പെടുത്തിയിട്ടുണ്ട്. നിലവിലുള്ള അസോസിയേഷൻ അംഗങ്ങളുടെ കാലാവധി 2007 മാർച്ച് 20-ന് അവസാനിക്കുന്നതാണ്. അതോടുകൂടി പുതിയ അസോസിയേഷൻ രൂപീകരിക്കേണ്ടതും പുതിയ മാനേജിംഗ് കമ്മറ്റിയെ തെരഞ്ഞെടുക്കേണ്ടതുമാണ്. മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെ കാലാവധി മൂന്നു വർഷത്തിനു പകരം അഞ്ചു വർഷമായി വർദ്ധിപ്പിച്ചിട്ടുമുണ്ട്.

നിലവിലുള്ള അസോസിയേഷന് പല സവിശേഷതകളുമുണ്ട്. ഏറ്റവും കൂടുതൽ അംഗസംഖ്യയുള്ള അസോസിയേഷനായിരുന്നു ഇത്, മൊത്തം 4051 അംഗങ്ങൾ. ഈ അസോസിയേഷൻ 2000-ലും, 2004-ലും, 2006-ലും കൂടുകയുണ്ടായി. ആദ്യമായാണ് ഒന്നിൽ കൂടുതൽ പ്രാവശ്യം ഒരു അസോസിയേഷൻ കൂടുവാൻ അവസരം ലഭിക്കുന്നത്. ബഹു. സുപ്രീംകോടതിവിധിയിൽ നിർദ്ദേശിച്ച പ്രകാരം ഭരണഘടനയിൽ വന്ന ഭേദഗതിപ്രകാരം അസോസിയേഷൻ അംഗങ്ങളുടെ കാലാവധി അഞ്ചു വർഷമായതിനാലാണത്. ഇതിലെല്ലാമുപരിയായി പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയെ കൂടാതെ മലങ്കര സഭയിലുള്ള മറ്റ് 23 മേല്പട്ടക്കാരിൽ സീനിയോറിറ്റി അനുസരിച്ച് ഒൻപതാം സ്ഥാനത്തു കേവലം 60 വയസ്സുമാത്രം പ്രായമുള്ള ഒരു മെത്രാപ്പോലീത്തായെ പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി ഐകകണ്ഠ്യേന തെരഞ്ഞെടുത്തതുമൂലം ചരിത്രം സൃഷ്ടിക്കുകയാണ് ചെയ്തത്. ❖

മലങ്കര സഭാ മാസിക

**ചരിത്ര ലേഖനങ്ങൾ...**



പുസ്തകം 4, നവംബർ 1949, ലക്കം 1

# വി. മാർ ഗ്രീഗോറിയോസ്

പരിശുദ്ധ പിതാവായ പരുമലത്തിരുമേനി കാലം ചെയ്തിട്ട് ഈ മാസം 17-ാം തീയതി 47 വർഷം പൂർത്തിയാകുന്നു. എങ്കിലും ഇന്നും അദ്ദേഹം മലങ്കരയിലെ അനേകായിരം ഭക്തജനങ്ങളുടെ ഹൃദയത്തിൽ ജീവിക്കുന്നു. അവർ അദ്ദേഹത്തിന്റെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിക്കുകയും വിവിധങ്ങളായ അവശതകൾക്കു പരിഹാരം നേടുകയും ചെയ്യുന്നു. അവിടുത്തെ സമാധിസ്ഥാനമായ പരുമല വി. കബറിങ്കൽ അനുഷ്ഠിക്കുന്ന പ്രാർത്ഥനാതപങ്ങളാൽ ഭൂതബാധിതരും രോഗികളും അത്ഭുതകരമാം വണ്ണം സൗഖ്യം പ്രാപിക്കുന്നു. മലങ്കരയിലെ വി. സഭ അദ്ദേഹത്തെ പരിശുദ്ധന്മാരുടെ പട്ടികയിൽ പരിഗണിച്ചിരിക്കുന്നു.

റോമാക്കാരുടെ ആക്രമണം കൊണ്ടു ശുഷ്കിച്ചും പ്രൊട്ടസ്റ്റന്റു മിഷ്യനറിമാരുടെ പ്രവർത്തനങ്ങൾക്കൊണ്ടു ക്ഷീണിച്ചും ഇരുന്ന സഭയിൽ ഉണ്ടായ നവീകരണ ആശയങ്ങളേയും തജ്ജന്യമായ വിപ്ലവങ്ങളേയും എങ്ങനെ നേരിടുമെന്നു സഭാ നേതാക്കന്മാർ ചിന്തിച്ചും ഭ്രമിച്ചും ഇരുന്ന ഒരു കാലയളവിലാണു വി. പിതാവ് രംഗപ്രവേശം ചെയ്തത്. ലോകപ്രകാരം ഉൽകൃഷ്ട വിദ്യാഭ്യാസമോ വശീകരണ ശക്തിയോ ഇല്ലായിരുന്ന തിരുമേനി തന്റെ ആദ്ധ്യാത്മികസിദ്ധിവിശേഷങ്ങളാൽ അത്രേ ഇവയെ നേരിട്ടത്. അദ്ദേഹം ദൈവസ്നേഹത്താൽ പ്രേരിതനായി കർത്താവിന്റെ ശരീരമായ വി. സഭയെ ആത്മാർത്ഥമായി സ്നേഹിച്ചു. സഭയുടെ വിഷമഘട്ടത്തിൽ, "പാതാളവാതിലുകൾ അതിനോടു പ്രബലപ്പെടുകയില്ല" എന്നുള്ള അരുമനാഥന്റെ തിരുവചനം ഈ സഭയ്ക്കുണ്ടെന്നു സാധാരണ ജനങ്ങൾക്കുപോലും ബോധപ്പെടത്തക്ക വിധത്തിൽ ദൈവവ്യാപാരം തന്നിലുണ്ടായിരുന്ന ഒരാളായിരുന്നു അവിടുന്ന് എന്നതിനു തെല്ലും സംശയമില്ല. സ്വാർത്ഥരഹിതമായ ദൈവസ്നേഹവും സഭയോടുള്ള ഭക്തിയും പ്രതിഷ്ഠാജീവിതവും സഭാനുഷ്ടാനങ്ങളിലുള്ള തീക്ഷ്ണതയും സ്വജീവനെപ്പോലും അവഗണിച്ചുള്ള പരസേവന പ്രസക്തിയും ആരെയും അത്ഭുത പരതന്ത്രമാക്കുന്നതായിരുന്നു. അദ്ദേഹം നൽകിയ പ്രചോദനമാണ് അദ്ദേഹത്തിന്റെ ശ്രേഷ്ഠ ശിഷ്യഗണങ്ങൾ വഴിയായി ഇന്നും ഈ സുറിയാനി സഭയിൽ സ്ഥിതിചെയ്യുന്നത്. അദ്ദേഹം കത്തിച്ച വിളക്കു കെടാതെ സൂക്ഷിക്ക മാത്രമല്ല, അത് ഈ ഭാരതഭൂമി മുഴുവനും ജാജ്വല്യമാനമായി പ്രകാശിക്കത്തക്ക വിധത്തിൽ ആ ദീപത്തെ പുലർത്തേണ്ടതും ഏതു വിശ്വാസിയുടേയും ചുമതലയാണ്.

സുറിയാനിക്കാർക്ക് ഏതു മതാനുഷ്ഠനങ്ങളിലും ഉണ്ടാകാറുള്ള അനാസ്ഥ പരുമലപ്പെരുനാളിനെ ബാധിക്കാതിരിക്കാൻ വിശ്വാസികൾ പ്രത്യേകം കരുതേണ്ടതാകുന്നു. പെരുനാളിന്റെ ശക്തി വർഷം തോറും വർദ്ധമാനമായിത്തീരുന്നതിനു സഭാംഗങ്ങൾ ആബാലവൃദ്ധം ഉറ്റു ശ്രമിക്കേണ്ടതാണ്.

പെരുനാളിനു പോകുന്നതു പരിഷ്ക്കാരത്തിനു പറ്റിയതല്ലായെന്നു വിചാരിക്കാതെ ആളുകൾ കൂടുതൽ കൂടുതൽ പോകേണ്ടതാണ്. നമ്മുടെ കർത്താവും വി. കുടുംബവും യറുശലേം പെരുനാളിനു പോകുക പതിവായിരുന്നതുകൊണ്ടു നാമും പെരുനാളുകളെപ്പറ്റി താല്പര്യമുള്ളവരായിരിക്കേണ്ടതാണ്. നേർച്ചകാഴ്ചകൾ കഴിവുപോലെ അർപ്പിക്കുന്നതിലും നാം ബദ്ധശ്രദ്ധരാകണം. പുണ്യ യാത്രക്കാരായി പോകുന്നവർ ഭക്തിപുരസ്സരം ഈ സംഗതി നിർവ്വഹിക്കാൻ ഉൽസുകരാകണം. ചോസർ എഴുതിയിട്ടുള്ള കാന്റർബറി കഥകൾ പുണ്യയാത്രയുടെ മഹാത്മ്യത്തിന്റെ ഒരു നിത്യസ്മാരകമായി കരുതാവുന്നതാണ് ഭക്തിസംവർദ്ധകമായ ഗാനാലാപനത്തോടും കുരിശുധാരികളായും യാത്രക്കാർ പോകുന്നത് ഈ സുദിനത്തിന്റെ മാഹാത്മ്യത്തെ വർദ്ധിപ്പിക്കുന്നതിനുമാണ്. വി. കബറുങ്കൽ വീഴുന്ന വഴിപാടുകൾ പുണ്യപ്രവർത്തികൾക്കായി മാത്രം ഉപയോഗിക്കുന്ന ഒരു രീതി ഉണ്ടായാൽ വരുമാന വർദ്ധനവും ഉണ്ടാകുമെന്നുള്ളതിനു സംശയമില്ല അഗതിമന്ദിരം; മിഷ്യൻ പ്രവർത്തനം മുതലായവ ഈ ധനവിനിയോഗത്തിനു പറ്റിയ മാർഗ്ഗങ്ങളാണ്. സഭയിൽ സമാധാനം സംജാതമാകുന്നതിനുവേണ്ടി യുവജനങ്ങൾ ഹൃദയപൂർവ്വം പരിശ്രമിക്കുന്ന ഈ അവസരത്തിൽ അതിലേക്കു വേണ്ട ആത്മ പ്രകാശം സിദ്ധിക്കുന്നതിനു വിശ്വാസികൾ ഈ വി. പിതാവിന്റെ മദ്ധ്യസ്ഥതയിൽ ആത്മാർത്ഥമായി ആശ്രയിക്കുന്നതു ഫലപ്രദായകമായിരിക്കും എന്നുള്ളതിൽ സംശയമില്ല. ❖




# വർത്തമാനം

ഫാ. ഡോ. ജേക്കബ് കുര്യൻ

# "കൊതുക് ഒരുമ്പെട്ടാൽ..."

അങ്ങനെ, ഇതാ, "കൊതുകിന്റെ സ്വന്തം നാടെ"ന്നും, "കടക്കെണി കേരളം; ആത്മഹത്യാ കേരളം," എന്നും ഉള്ള സമവാക്യങ്ങൾക്കു സമയമായി. പനിപിടിച്ചുള്ള മരണം നിത്യസംഭവമായി മാറിക്കഴിഞ്ഞിരിക്കുന്നു-ദൈവത്തിന്റെ സ്വന്തം കേരളത്തിൽ. ചിക്കുൻ ഗുനിയ രോഗം തന്നെയാണോ ഇതെന്നും, പ്രതിരോധ ശേഷി കുറയ്ക്കുന്ന മറ്റേതെങ്കിലും പുതിയ രോഗമാണോ എന്നും, കേന്ദ്ര, സംസ്ഥാന അധികാരികൾ വാദം പൊടിപൊടിക്കുന്നു. വൈറസിന്റെ അതിജീവന ശേഷിയാണോ, ജനിതക മാറ്റമാണോ, ഇതിന്റെ രഹസ്യമെന്നും വ്യക്തമായിട്ടില്ല. എന്തായാലും, ഗുജറാത്തിൽ പ്ലേഗുബാധ തടഞ്ഞതുപോലെ, മാരകമായ ഈ പനിബാധ എത്രയും വേഗം തടയപ്പെടുവാൻ പ്രാർത്ഥനയും പ്രയത്നവും ഉതകട്ടെ.

കേരളത്തിലെ ഈ പനിവ്യാപനത്തിന്റെ മുഖ്യമുഖാന്തിരം കൊതുകാണെന്ന് മിക്കവാറും സ്ഥിരീകരിക്കപ്പെട്ടിട്ടുണ്ട്. കൊതുക് ഒരുമ്പെട്ടാൽ ഇത്രയൊക്കെയോ ഇതിലപ്പുറമോ സാധിക്കുമെങ്കിൽ മനുഷ്യൻ ഒരുമ്പെട്ടാൽ ഭൂമുഖത്തെ മുഴുവൻ ഭസ്മീകരിക്കാമെന്നും വ്യക്തമായിട്ടുണ്ട്.

ഇതിനിടയിൽ, സഭാന്തരീക്ഷത്തിലെ ഒരു കൊതുകുപാട്ടിനെക്കുറിച്ച് ഗൗരവമായി ചിന്തിക്കാൻ പറ്റണം. 'കൊതുകിന്റെ പാട്ട്' എന്നു പറയപ്പെടുന്ന ആ ശബ്ദം എത്രമാത്രം ഉറക്കം കെടുത്തുമെന്ന് പറയേണ്ടതില്ല. ഒരു പക്ഷേ ചുരുക്കം ചിലർക്ക് (കൊതുകിനല്ലെന്ന് സത്യം) ഒരു ജനിതക മാറ്റമോ, അതിജീവന ശേഷിയോ അതുമൂലം സംഭവിച്ചിട്ടുണ്ടാകാം. അങ്ങനെയുള്ളവർക്ക് കൊതുക പാട്ടു കേട്ടാലെ ഉറങ്ങാൻ പറ്റൂ. ഇത്രത്തോളം സഹിക്കാം. ഇതിനപ്പുറം ഇതൊരു പകർച്ച വ്യാധിയായാലത്തെ സ്ഥിതിയാണ് ഭയങ്കരം.

ഒരു കേസുണ്ടാക്കുവാൻ ആരു വിചാരിച്ചാലും സാധിക്കും. സഭാന്തരീക്ഷത്തിൽ കൊതുകുപാട്ടുപോലെ കേസുകൾ ആയിത്തീരുകയും ചെയ്യുന്നുണ്ട്. ഉറക്കം കെടുത്തുവാൻ അതു പര്യാപ്തമാണു താനും. പക്ഷെ, കാലക്രമേണ കേസിന്റെ കൊതുകു പാട്ടുണ്ടെങ്കിലേ ചിലർക്കൊക്കെ ഉറങ്ങാനൊക്കൂ എന്ന നിലയിലേക്ക് മാറിയാൽ അത് കഷ്ടമല്ലേ?! സഭയെന്നാൽ സമുദായവും സമുദായമെന്നാൽ കേസും, എന്ന സ്ഥിരം പാട്ടു സംവിധാനം, ഭൂരിപക്ഷം സഭാംഗങ്ങൾക്കും ഉറക്കം കെടുത്തുന്നതാണ്.

പുരാവൃത്തം

(സഭയിലെ കേസെന്ന കൊതുകുപാട്ടിനെക്കുറിച്ച് മൂന്ന് ന്യായാധിപന്മാരുടെ നിരീക്ഷണങ്ങൾ)

1) 1995-ലെ സുപ്രീംകോടതി വിധിയിൽ, ജസ്റ്റീസ് ആർ. എം. സഹായ് എഴുതിയ വിധി ന്യായത്തിന് നൽകിയ ആമുഖത്തിൽ വി. മത്തായിയുടെ സുവിശേഷം 19-ാം അദ്ധ്യായം 16 മുതൽ 22 വരെയുള്ള വാക്യങ്ങൾ ഉദ്ധരിച്ചുകൊണ്ട് ഏതാണ്ടിങ്ങനെ ഉപസംഹരിക്കുന്നു: നിത്യജീവനെ നേടുവാൻ ആഗ്രഹമുണ്ടായിരുന്നെങ്കിലും, സമ്പാദ്യങ്ങളോടുള്ള പ്രതിപത്തിമൂലം "ദുഃഖിച്ചു തിരിച്ചുപോയ" ചെറുപ്പക്കാരനെപ്പോലെ ആയിരിക്കുന്നു മലങ്കരയിലെ കേസുകളിച്ചുകൊണ്ടിരിക്കുന്ന യാക്കോബായ ക്രൈസ്തവ സമൂഹം (Supreme Court Judgement, M.O.S. Publications, Kottayam, Section II, p.1-2)

2) ജസ്റ്റീസ് കെ. ടി. തോമസിന്റെ "ന്യായപീ

# സൺഡേസ്ക്കൂൾ വാർത്തകൾ

 ഫാ. റ്റി. ജെ. ജോഷ്വാ, ഡയറക്ടർ ജനറൽ 

### അദ്ധ്യാപക പരിശീലന സമ്മേളനങ്ങൾ

വർഷത്തിലൊരിക്കൽ എല്ലാ ഭദ്രാസനങ്ങളിലും അദ്ധ്യാപകർക്കുവേണ്ടി പരിശീലന പരിപാടികൾ ആവിഷ്ക്കരിച്ചു നടത്തുന്നു. ഓണത്തിന്റെ അവധി, പൂജയുടെ അവധി, എന്നിങ്ങനെ കൂടുതൽ സൗകര്യപ്രദമായ സമയത്താണ് ഇവ ക്രമീകരിച്ചിരിക്കുന്നത്. ചില ഭദ്രാസനങ്ങളിൽ മൂന്നു ദിവസവും മറ്റുള്ളവയിൽ രണ്ടു ദിവസമായി നടത്തപ്പെടുന്നു. ക്യാമ്പുകളായി നടത്തുന്ന പതിവ് ഇപ്പോൾ അപ്രത്യക്ഷമായിക്കൊണ്ടിരിക്കുന്നു. കാരണം അധ്യാപകരിൽ ബഹുഭൂരിപക്ഷവും വനിതകളാണ്. അവർക്കു ഭവനം വിട്ട് ക്യാമ്പുകളിൽ താമസിക്കുക എന്നത് അസൗകര്യവും അസാധ്യവുമാണ്. എല്ലാ ദിവസവും രാവിലെ 10 മുതൽ വൈകിട്ടുവരെയുള്ള സമയത്താണ് അവർക്കുള്ള ക്ലാസ്സുകൾ ക്രമീകരിക്കുക. വിഷയങ്ങൾ പഠിക്കുവാനും ഈ അവസരം എന്നതോടൊപ്പം ഇതൊരു വലിയ കൂട്ടായ്മയുടെ അനുഭവം പ്രദാനം ചെയ്യുന്നു. തങ്ങളുടെ ദൗത്യത്തെക്കുറിച്ചുള്ള ബോധ്യത്തിനും, അതെങ്ങനെ നിർവ്വഹിക്കണമെന്നുള്ള ബോധവൽക്കരണത്തിനും ഈ പരിപാടി സഹായകമായിത്തീരുന്നു. സൺഡേസ്ക്കൂൾ കേന്ദ്ര ഓഫീസിൽ നിന്ന് ഈ പരിപാടികളുടെ നടത്തിപ്പിന് ഒരു ചെറിയ സാമ്പത്തിക സഹായം ചെയ്യുന്നുണ്ട്.

വാർഷികപ്പരീക്ഷയും മത്സരപ്പരീക്ഷകളും: അഞ്ചു മുതൽ ഒൻപതു ക്ലാസ്സുകളുടെയും പതിനൊന്നിന്റെ ഫസ്റ്റു പേപ്പറിന്റെയും പരീക്ഷ നവംബർ 19-ാം ഞായറാഴ്ചയും, ഒന്നുമുതൽ നാലുവരെ ക്ലാസ്സുകളിലെയും, പതിനൊന്നിന്റെ സെക്കന്റ് പേപ്പറിന്റെയും പരീക്ഷ നവംബർ 26-ാം തീയതി ഞായറാഴ്ചയും നടത്തുന്നതാണ്. ഇനിയുള്ള ദിവസങ്ങളിൽ പരീക്ഷയ്ക്കുവേണ്ടി കുട്ടികളെ ഒരുക്കുവാനുള്ളതാണ്. സ്ക്കൂളുകളിലെ പരീക്ഷ ഒന്നും കടന്നു വരാത്ത സമയം നോക്കിയാണ് നമ്മുടെ പരീക്ഷാ സമയം ക്രമീകരിച്ചിട്ടുള്ളത്. മാതാപിതാക്കൾ കുട്ടികളുടെ സൺഡേസ്ക്കൂൾ പഠനത്തിൽ കുറെക്കൂടി ശ്രദ്ധയും പ്രോത്സാഹനവും നടത്തുമെങ്കിൽ കുഞ്ഞുങ്ങൾ നല്ല നിലവാരം പരീക്ഷയിൽ പുലർത്താൻ കഴിയും. പത്താം ക്ലാസ്സിലെ പരീക്ഷാ വിജയം പരിശോധിച്ചാൽ ബഹുഭൂരിപക്ഷം പേരും തേഡ് ക്ലാസ്സിൽ മാത്രം ജയിക്കുന്നവരാണ്. ഗ്രേസ്മാർക്കു കൂടി നൽകിയാണ് വിജയശതമാനം അഭിമാനാർഹമാക്കുന്നത്.

മത്സരപ്പരീക്ഷ എല്ലാ വർഷവും നടത്തുന്നത് ഡിസംബർ മാസത്തിലെ അവസാനത്തെ ശനിയാഴ്ചയാണ്. അനേക വർഷങ്ങളായി നമ്മൾ നിശ്ചയിച്ചിട്ടുള്ളതും കലണ്ടറിലും ഡയറിയിലും അത് രേഖപ്പെടുത്തിയിട്ടുള്ളതുമാണ്. പലപ്പോഴും എം.ജി.ഒ.സി.എസ്.എം.-ന്റെ വാർഷിക ക്യാമ്പ് നടക്കുന്നതും ഇതേ വാരാന്ത്യത്തിലാണ്. പത്താം ക്ലാസ്സിലെയും പന്ത്രണ്ടിലെയും പരീക്ഷ എഴുതേണ്ട കുട്ടികൾക്ക് കോൺഫറൻസിൽ സംബന്ധിക്കാൻ പ്രയാസമാണ്.

സൺഡേസ്ക്കൂൾ പരീക്ഷയെപ്പറ്റി തലേ ഞായറാഴ്ച പള്ളിയിൽ പ്രസ്താവിക്കുവാനും, കുട്ടികളെ പരീക്ഷയ്ക്കു പ്രോത്സാഹിപ്പിക്കാനുമായി വികാരിയച്ചന്മാർ പള്ളിയിൽ പ്രസ്താവിക്കേണ്ടതാവശ്യമാണ്. അപ്രകാരം ചെയ്യുവാൻ തക്കവണ്ണം സൺഡേസ്ക്കൂൾ ഹെഡ്മാസ്റ്റർ അച്ചനെ നേരിൽ കണ്ടു പറയുകയും, പ്രസ്താവിക്കുവാൻ തക്കവണ്ണം കുറിച്ചുകൊടുക്കുകയും ചെയ്യേണ്ടതാണ്.

ഒ.എസ്.എസ്.എ.ഇയുടെ പ്രസിഡണ്ടിന് അനുമോദനം: സൺഡേസ്ക്കൂൾ അസ്സോസിയേഷന്റെ പ്രസിഡന്റ് അഭിവന്ദ്യ പൗലോസ് മാർ മിലിത്തിയോസ് തിരുമേനി നിയുക്ത കാതോലിക്കാ ആയി ഐകകണ്ഠ്യേന തെരഞ്ഞെടുക്കപ്പെട്ടതിൽ അസോസിയേഷന്റെ സന്തോഷം രേഖപ്പെടുത്തുകയും തിരുമേനിയെ അനുമോദിക്കുകയും ചെയ്യുന്നു. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ ആസ്ഥാന മേൽക്കുന്നതിനും മുമ്പ് സൺഡേസ്ക്കൂൾ അസോസിയേഷന്റെ പ്രസിഡന്റുസ്ഥാനം വഹിച്ചിരുന്നു എന്നുള്ളത് ഇത്തരുണത്തിൽ പ്രത്യേകം പ്രസ്താവ്യമാണ്. അടുത്തു ചേരുന്ന എക്സിക്യൂട്ടീവ് യോഗത്തിൽ മിലിത്തിയോസ് തിരുമേനിക്ക് അനുമോദനങ്ങൾ ഔദ്യോഗിക തലത്തിൽ അർപ്പിക്കുന്നതാണ്.

എല്ലാ പ്രവർത്തകർക്കും സ്നേഹാംശംസകൾ നേരുന്നു.

❖

---

റത്തിലെത്തും മുമ്പ്" (ഡി.സി. ബുക്സ്, 2003) എന്ന കൃതിയിൽ നിന്ന് (പേജ് 41, 42).

"... ഈ വ്യവഹാരങ്ങൾ വളരെ വളരെ വർഷങ്ങൾക്കു ശേഷം 1995-ൽ സുപ്രീം കോടതിയുടെ വിധിയോടുകൂടി അവസാനിച്ചു എന്നാണ് ഞാൻ കരുതിയിരുന്നത്. എന്നാൽ ആ വ്യവഹാരപരമ്പരകൾ വീണ്ടും ഉയർന്നു പോകുന്നതിനുള്ള സൂചനകൾ ഇപ്പോൾ കാണുന്നുണ്ട്. സുപ്രീം കോടതിയുടെ വിധി പറഞ്ഞ ജഡ്ജിമാരിൽ സീനിയറായ ജസ്റ്റീസ് ജീവൻ റെഡ്ഡി പിൽക്കാലത്ത് അതേപ്പറ്റി എന്നോട് പറഞ്ഞ പരാമർശം രസാവഹമായിരുന്നു. 'സമുദായക്കേസ് വളരെ വിചിത്രമായ വ്യവഹാരമാണ്. യാതൊരു ഇഷ്യൂസുമില്ലാത്ത ഒരു വ്യവഹാരം.' ഞാൻ അതിനു മറുപടി പറഞ്ഞത് ഇങ്ങനെയായിരുന്നു; 'രണ്ടു കൂട്ടർക്കും യാതൊരു സാമ്പത്തിക ചേതവുമില്ലാത്തതിനാൽ നിഷ്കളങ്കരായ സമുദായാംഗങ്ങളിൽ നിന്നും പിരിച്ചതും ഭക്തരിൽ നിന്നു നേർച്ചയായി കിട്ടിയതുമായ പണം കൊണ്ട് കേസ് നടത്തുന്നതിനുള്ള ഹരം ഒന്നു വേറെയാണ്. ഇരുകൂട്ടരും , ഒരു ദിവസം ഒന്നിച്ചിരുന്നാൽ ചെറിയ വിട്ടുവീഴ്ചയ്ക്ക് തയാറായാൽ അവസാനിക്കാവുന്ന ഈ വ്യവഹാരം ഒരിക്കലും അവസാനിക്കാൻ പോകുന്നില്ല എന്നതിന്റെ കാരണം ഈ വ്യവഹാരത്തിൽ കാതലായ ഒരു ഇഷ്യൂസും ഇല്ല എന്നുള്ളതാണ്". ('ഇഷ്യൂസ്' ഉണ്ടെന്നു ആരെങ്കിലും തെളിയിച്ചുകൊടുത്താലും, സഭാ കേസിനെപ്പറ്റി പുറത്തുനിന്നു കാണുന്നതിങ്ങനെയാണെന്നു മാത്രം മനസിലാക്കിയാൽ മതി - ലേഖകൻ).

❖

ആനുകാലികം

# വൈദികരുടെ പുനർവിവാഹം

വിൽസൺ മാത്യു, ഉള്ളന്നൂർ

മലങ്കര ഓർത്തഡോക്സ് സഭയിൽ വൈദികരുടെയും, ബസ്ക്യാമ്മമാരുടെയും പുനർവിവാഹം അനുവദനീയമല്ല. ഉദയമ്പേരൂർ സുന്നഹദോസിൽ വൈദിക വിവാഹം തന്നെ വിലക്കിക്കൊണ്ടുള്ള പ്രമാണമാണ് റോമൻ കത്തോലിക്കായ്ക്കാ സഭ നിലവിൽ വരുത്താൻ ശ്രമിച്ചത്. എന്നാൽ, വൈദിക വിവാഹത്തെ പ്രോത്സാഹിപ്പിക്കുന്ന നയമാണ് മലങ്കരസഭ പിന്തുടർന്നത്. സഭയുടെ വേദശാസ്ത്ര പഠിപ്പിയ്ക്കൽ പ്രകാരം 'വൈദീക പുനർവിവാഹം' ഒരു അടഞ്ഞ അദ്ധ്യായമാണ്.

**വൈദിക വിവാഹം: വേദപുസ്തക വെളിച്ചത്തിൽ**

ലേവ്യ: 21 ന്റെ 7-ാം വാക്യത്തിൽ "വേശ്യയെയോ, ദുർനടപ്പുകാരിയെയോ, ഭർത്താവ് ഉപേക്ഷിച്ചവളെയോ ഒരു പുരോഹിതൻ വിവാഹം കഴിയ്ക്കരുത്" എന്നും 14-ാം വാക്യത്തിൽ "സ്വജനത്തിലുള്ള കന്യകയെ മാത്രമേ വിവാഹം കഴിയ്ക്കാവൂ" എന്നും പറഞ്ഞിരിക്കുന്നു.

യെഹസ്ക്കേൽ: 44 ന്റെ 22-ൽ "വിധവയെയോ, ഉപേക്ഷിയ്ക്കപ്പെട്ടവളെയോ പുരോഹിതൻ ഭാര്യയായി എടുക്കാതെ യിസ്രായേൽ ഗൃഹത്തിലെ സന്തതിയിലുള്ള കന്യകമാരെയോ, ഒരു പുരോഹിതന്റെ ഭാര്യയായിരുന്ന വിധവയെയോ വിവാഹം കഴിയ്ക്കണം" എന്നും പറഞ്ഞിരിയ്ക്കുന്നു.

മേൽ സൂചിപ്പിച്ച വാക്യങ്ങളിൽ നിന്നും ചില യാഥാർത്ഥ്യങ്ങൾ വ്യക്തമാകുന്നു.

1) പുരോഹിതൻ ഒരു കന്യകയെ മാത്രമേ വിവാഹം ചെയ്യാവൂ.

2) ഒരു പുരോഹിതന്റെ ഭാര്യയായിരുന്ന വിധവയെ വിവാഹം ചെയ്യുന്നതിന് തടസ്സമില്ല.

3) ഭാര്യ മരിച്ച പുരോഹിതൻ ആജീവനാന്തം വിഭാര്യനായി ജീവിക്കേണ്ട ആവശ്യവും ഇല്ല.

മേൽ പ്രസ്താവിച്ച വേദസത്യങ്ങളുടെ അടിസ്ഥാനത്തിൽ വൈദീകരുടെയും, ബസ്ക്യാമ്മമാരുടെയും പുനർവിവാഹത്തെപ്പറ്റി സഭ ഗൗരവപൂർവ്വം ചിന്തിക്കേണ്ടിയിരിക്കുന്നു. വളരെ ചെറുപ്പത്തിലെ പങ്കാളികൾ നഷ്ടമായ പുരോഹിതന്മാരും, ബസ്ക്യാമ്മമാരും സഭാനിയമ പ്രകാരം ആജീവനാന്തം ഏകരായി കഴിയേണ്ടി വരുന്നു. രോഗം, അപകടം, തങ്ങളുടേതല്ലാത്ത തെറ്റുകൾ ഇവ മൂലം വിഭാര്യരായി കഴിയുന്ന അനേകം വൈദികർ സഭയിലുണ്ട്. ബസ്ക്യാമ്മമാർ നഷ്ടപ്പെട്ട പുരോഹിതരും, അതുപോലെ ബസ്ക്യാമ്മമാരും സഭയുടെ ഒരു വലിയ വെല്ലുവിളിയായിത്തീർന്നിരിക്കുന്നു. സാമൂഹ്യമായും, സാംസ്ക്കാരികമായും, ആത്മീകമായും, മാനസ്സീകമായും അവർ അനുഭവിക്കുന്ന വ്യഥ വാക്കുകൾക്കതീതമാണ്. ഒരു കാലം കഴിയുമ്പോൾ ബന്ധുക്കളോ, മറ്റാരുമോ സഹായത്തിനില്ലാതെ വലയുന്ന ഈ വിഭാഗം അനുകമ്പാർഹരാണ്. കൊച്ചുകുഞ്ഞുങ്ങളുടെ കാര്യങ്ങളും, കുടുംബ കാര്യങ്ങളും നോക്കി നിരാശനാകുന്ന ഒരു വൈദികന് എങ്ങനെ ഇടവക കാര്യങ്ങൾ നോക്കുവാൻ സാധിക്കും. പുനർവിവാഹം നിഷേധിയ്ക്കപ്പെട്ട ഒരു ബസ്ക്യാമ്മയുടെ തുടർന്നുള്ള ജീവിതത്തെപ്പറ്റി ആരെങ്കിലും അന്വേഷിക്കുന്നുണ്ടോ? യോഗ്യമാണെന്നു കാണുന്ന പക്ഷം വൈദികരുടെയും, ബസ്ക്യാമ്മമാരുടെയും പുനർവിവാഹം അനുവദിയ്ക്കുന്നത് തികച്ചും യോഗ്യമാണ്. റോമർ 7:3-ൽ "ഭർത്താവു മരിച്ച സ്ത്രീ, വേറെ പുരുഷന് ആയാൽ അവൾ വ്യഭിചാരിണി എന്നു വരാതെ വണ്ണം ന്യായപ്രമാണത്തിൽ നിന്ന് സ്വതന്ത്ര്യയാകുന്നു" എന്ന വി. പൗലോസിന്റെ ആഹ്വാനം, എല്ലാ വിഭാഗം ജനങ്ങളോടുമാണ്. നിത്യമഹാപുരോഹിതനായ യേശു തമ്പുരാൻ ജനിച്ചത്, ദാവീദിന്റെ വംശത്തിലാണ്. ദാവീദിന്റെ വലിയമ്മയായ രൂത്ത് ബോവസിനെ രണ്ടാമത് വിവാഹം കഴിച്ചതാണ്. എന്നാൽ ഇത്, യേശുവിന്റെ ജനനത്തിന് തടസ്സമായില്ലല്ലോ?

അഭി. പിതാക്കന്മാരും, ഉത്തരവാദിത്വപ്പെട്ടവരും ഈ വിഷയത്തിന് മാനുഷിക പരിഗണനയിലധിഷ്ഠിതമായ ഒരു ആത്മീകത നല്കേണ്ടിയിരിക്കുന്നു. കുറഞ്ഞപക്ഷം, പങ്കാളികൾ നഷ്ടമായ പുരോഹിതന്മാർക്കും, ബസ്ക്യാമ്മമാർക്കുമെങ്കിലും പരസ്പരം വി. വിവാഹം ഉൾപ്പെടെയുള്ള കൂദാശകൾ നടത്തുമ്പോൾ അവരവരുടെ മനസ്സിലുണ്ടാകുന്ന വ്യഥയുടെ ആഴം കുറയ്ക്കാനും അവരെ കൂടുതൽ കർമ്മോന്മുഖരാക്കുവാനും ഇതു വഴി തെളിക്കും. ബൗദ്ധിക നിലവാരം ഉയർന്ന സഭാമക്കൾ, പിതാക്കന്മാർ ഇത്തരമൊരു അനുകൂല തീരുമാനമെടുത്താൽ ഹൃദയംഗമായി ഇതിനെ സ്വാഗതം ചെയ്യും.

❖




പ്രിയപ്പെട്ട കൂട്ടുകാരെ,

നവംബർമാസം മലങ്കരസഭയെ സംബന്ധിച്ചിടത്തോളം വളരെ പ്രധാനപ്പെട്ടതാണ്. പരിശുദ്ധ പരുമല തിരുമേനിയുടെ ഓർമ്മപ്പെരുന്നാൾ നവംബർ 1,2 തീയതികളിലാണല്ലോ. 1848 ജൂലൈ 15-ാം തീയതി മുളന്തുരുത്തിയിലെ ചാത്തുരുത്തി ഭവനത്തിൽ കൊച്ചു മത്തായിയുടെയും മറിയത്തിൻ്റെയും മകനായിട്ടാണ് തിരുമേനി ജനിച്ചത്. തിരുമേനിയുടെ മാമോദീസാ പേര് ഗീവർഗീസ് എന്നായിരുന്നെങ്കിലും കൊച്ചയിപ്പോര എന്ന പേരിലാണ് അദ്ദേഹം അറിയപ്പെട്ടത്. അദ്ദേഹത്തിന്റെ ഭക്തിയും, ദൈവവിശ്വാസവും, ലക്ഷ്യബോധവും ശ്രദ്ധേയമായിരുന്നു. ഒരു സാധാരണ ബാലൻ മലങ്കരയുടെ മഹാപരിശുദ്ധനായി വളർന്നു. ഈയൊരു മാതൃക കൂട്ടുകാർ സ്വീകരിച്ചാൽ മലങ്കരസഭാ മാതാവ് കൂടുതൽ ധന്യയാകും. ഇന്നത്തെ കുഞ്ഞുങ്ങളാണ് നാളത്തെ പരിശുദ്ധന്മാരായിത്തീരുന്നത്. അതിന് പ. പരുമല തിരുമേനിയുടെ ജീവിതം കൂട്ടുകാർക്ക് പ്രചോദനമേകട്ടെയെന്ന് ആശംസിക്കുന്നു. ഡിസംബറിലെ പരീക്ഷയ്ക്കുവേണ്ടി കൂട്ടുകാർ ഇപ്പോൾത്തന്നെ പഠനം ക്രമീകൃതമാക്കണം. അലസത ഒഴിവാക്കി കഠിനാധ്വാനം ചെയ്യാൻ ശ്രദ്ധിക്കണം.

അവനെ മിസ്രയിമിന്റെ പ്രധാനമന്ത്രിയാക്കി ഉയർത്തി. അതുപോലെ നിങ്ങളുടെ ഭവനത്തിൽ മുതിർന്നവരെ അനുസരിക്കുന്നവരായാൽ ദൈവം നിങ്ങളെ ഉയർത്തുവാൻ ദൈവത്തിന്റെ ബലമുള്ള കൈക്കീഴ് താണിരിപ്പിൻ" (1 പത്രോ. 5:6) നിങ്ങളുടെ ജന്മം ദൈവം തന്ന ദാനമാണ്. ദൈവദാനമായ നിങ്ങളെ ഈ ലോകത്തിൽ വളർത്തുവാൻ ചുമതലപ്പെട്ടവരാണ് നിങ്ങളുടെ മാതാപിതാക്കൾ. അതുകൊണ്ട് മാതാപിതാക്കളെ അനുസരിച്ച് വളരുക എന്നുവച്ചാൽ ദൈവത്തെ അനുസരിക്കുന്നതിന് തുല്യമാണ്. മാതൃകാപരമായി ജീവിക്കുക എന്ന വലിയ ഉത്തരവാദിത്തം കൂടെ മക്കളെ നൽകുന്നതിലൂടെ ദൈവം മാതാപിതാക്കൾക്ക് നൽകുന്നു.

2) ദൈവത്തെ സ്നേഹിക്കുന്നവൻ സഹോദരനെയും സ്നേഹിക്കണം (1 യോഹ. 4:20) സഹോദരങ്ങൾ യൗസേഫിന് ധാരാളം ദോഷങ്ങൾ ചെയ്തിട്ടുണ്ടെങ്കിലും യൗസേഫ് അവരെ സ്നേഹിക്കുന്നു. നമുക്കു ചുറ്റുമുള്ളവരെല്ലാവരും ദൈവത്തിന്റെ മക്കൾ ആകയാൽ അവരെല്ലാം നമ്മുടെ സഹോദരങ്ങളാണ്. ലാസറിന്റെ കല്ലറയിൽ യേശു കണ്ണീർ വാർത്ത് (യോഹ. 11:35) സഹോദര സ്നേഹത്തിന്റെ ഉദാഹരണമാണ്. അതുകൊണ്ട് സഹോദര സ്നേഹം നമ്മൾ അഭ്യസിക്കേണ്ടത് ഭവനങ്ങ

കവിത

## ജീവിത മഴ

റിജി വർഗീസ്, പറന്തൽ,

സ്മരണയിൽ തങ്ങുമൊരായിരം തുള്ളികൾ
അനുഭവ വർഷമായ് പെയ്തിറങ്ങി,
ഈ ജന്മ സ്വപ്നത്തിൽ സാക്ഷാത്കാരമായ്
തുള്ളികളൊരായിരം പെയ്തിറങ്ങി
കാഞ്ചനമുത്താൽ ചുറ്റപ്പെട്ടൊരാ
ചിലമ്പിൻ നാദമായ് പെയ്തിറങ്ങി
ആ ചെറുതുള്ളികൾ മുത്തുകൾ
പോലെന്റെ മുറ്റത്തുടനീളം ചിതറീടുന്നു-
ആ മാരിതന്റെ സ്പർശമേൽക്കാൻ
വേഗം പുറത്തേക്ക് ഞാനിറങ്ങി
വർഷത്തിൽ മുത്തുകൾ തഴുകിയും പുൽകിയും
എൻ ഹൃദയനൗകയിൽ പെയ്തിറങ്ങി
ഒരിക്കലും തീരാതിരുന്നെങ്കിലീ മഴ
എന്നു ഞാൻ ആശിച്ചു വ്യർത്ഥമായി
എന്നാശയെ തകിടം മറിച്ചു കൊണ്ടാ-
കാഞ്ചന മുത്തുകൾ തിരിച്ചു വന്നു.

പദപരിചയം

പ്രചോദനമേകട്ടെയെന്ന് ആശംസിക്കുന്നു. ഡിസംബറിലെ പരീക്ഷയ്ക്കുവേണ്ടി കൂട്ടുകാർ ഇപ്പോൾത്തന്നെ പഠനം ക്രമീകൃതമാക്കണം. അലസത ഒഴിവാക്കി കഠിനാധ്വാനം ചെയ്യാൻ ശ്രദ്ധിക്കണം.

നിങ്ങളുടെ വീട്ടിൽ നിങ്ങൾ എങ്ങനെ ആയിരിക്കണം?

1) മക്കളേ, നിങ്ങളുടെ അമ്മയപ്പൻമാരെ കർത്താവിൽ അനുസരിക്കുവിൻ എഫ. 6:1)

അമ്മയപ്പന്മാരെ അനുസരിച്ച് വളരുന്ന കുഞ്ഞുങ്ങൾക്കായി ധാരാളം അനുഗ്രഹങ്ങൾ കാത്തിരിക്കുന്നു. പഴയനിയമത്തിൽ യാക്കോബിന്റെ മകനായ യൗസേഫ് മുതിർന്നവരെ അനുസരിച്ചതിന്റെ ഉത്തമ ഉദാഹരണമാണ്. അവൻ അവന്റെ അപ്പന്റെയും സഹോദരങ്ങളുടെയും വാക്കുകൾക്ക് ചെവി കൊടുത്തു. അവന്റെ ജീവിതത്തിൽ അവന് പൊട്ടകിണറ്റിലൂടെയും, കച്ചവടക്കാരുടെ കൈകളിലൂടെയും കാരാഗൃഹത്തിലൂടെയും സഞ്ചരിക്കേണ്ടവന്നുവെങ്കിലും ദൈവം അവരെല്ലാം നമ്മുടെ സഹോദരങ്ങളാണ്. ലാസറിന്റെ കല്ലറയിൽ യേശു കണ്ണീർ വാർത്ത് (യോഹ. 11:35) സഹോദര സ്നേഹത്തിന്റെ ഉദാഹരണമാണ്. അതുകൊണ്ട് സഹോദര സ്നേഹം നമ്മൾ അഭ്യസിക്കേണ്ടത് ഭവനങ്ങളിൽ നിന്നാണ്.

3) ആരാധനാ ജീവിതം

കുടുംബ പ്രാർത്ഥന, വ്യക്തിപരമായ പ്രാർത്ഥന, കൂദാശകളിലെ പങ്കാളിത്തം ഇതെല്ലാം അഭ്യസിക്കേണ്ടത് കുടുംബത്തിൽ നിന്നാണ്. രാവിലെകളിലും, സന്ധ്യക്കും ഭവനങ്ങളിൽ ഒരുമിച്ചിരുന്ന് പ്രാർത്ഥിക്കണം. ഞായറാഴ്ചകളിലും, ആരാധന ഉള്ള ദിവസങ്ങളിലും ദേവാലയത്തിൽ കുടുംബ സമേതം പോകണം. ദൈവം തന്ന നൻമകൾക്ക് നന്ദി കരേറ്റുവാനും വരാനിരിക്കുന്ന നിമിഷങ്ങളിലേക്ക് ദൈവകൃപ നേടുവാനും ആരാധനാ ജീവിതം സഹായിക്കുന്നു. ഒരു കുടുംബ നില നില്ക്കുന്നത് പ്രാർത്ഥനയിലൂടെ ലഭിക്കുന്ന ഊർജ്ജം കൊണ്ടാണ്.

**സ്നേഹപൂർവ്വം തരകനച്ചൻ, തേവലക്കര.**

## മുഖപരിചയം








**ആരുടെയൊക്കെ ചിത്രമാണിത്**

*ഉത്തരം: 30–ാം പേജിൽ*

എന്നു ... ആശിച്ചു വ്യർത്ഥമായി
എന്നാശയെ തകിടം മറിച്ചു കൊണ്ടാ-
കാഞ്ചന മുത്തുകൾ തിരിച്ചു വന്നു.

## പദപരിചയം

# കത്തനാരും, പാതിരിയും

ക്രൈസ്തവ പുരോഹിതന്മാരെ കുറിക്കുന്നതിനുള്ള ഒരു പദം 'കർത്തന്റെ ആൾ,' 'കർത്തവ്യമുള്ളവൻ' എന്നതിന്റെ നിന്നൊക്കെയാകാം പദോല്പത്തി. നസ്രാണി പാരമ്പര്യത്തിൽ



പുരാതന കാലം മുതലേ ഈ നാമം നിലനിന്നിരുന്നു. എന്നാൽ "പാദ്രേ" എന്ന സ്പാനിഷ് പദത്തിൽ നിന്നും ഉൽഭവിച്ച പാതിരി നാമം പോർട്ടുഗീസുകാരുടെ സംഭാവനയാണ്. യൂറോപ്യൻ പുരോഹിതരും, ആംഗ്ലിക്കൻ സഭയിലും ചേർന്നവരെ ഈ പേരിൽ സംബോധന ചെയ്തിരുന്നു. നാട്ടു പട്ടക്കാരെ കത്തനാർ എന്ന പുരാതന പേരിൽത്തന്നെയാണ് അറിയപ്പെട്ടിരുന്നത്.

കൂട്ടുകാരുടെ രചനകൾ ക്ഷണിക്കുന്നു. കഥ, കവിത, കടങ്കഥകൾ, ചിത്രങ്ങൾ തുടങ്ങിയവ എഴുതി അയയ്ക്കുക. കഥ ഒരു ഫുൾസ്കാപ്പ് പേജിൽ കവിയരുത്.

വിലാസം:-
ബാലസഭ
മലങ്കരസഭ മാസിക
ദേവലോകം അരമന, കോട്ടയം–38

**വചനപാഠ...**

എന്നെ സ്നേഹിക്കുന്നവരെ ഞാൻ സ്നേഹിക്കുന്നു. എന്നെ ജാഗ്രതയോടെ അന്വേഷിക്കുന്നവർ എന്നെ കണ്ടെത്തും. (സദൃ. 8:17)




## എട്ടുനോമ്പിനെപ്പറ്റിത്തന്നെ

ദൈവമാതാവിന്റെ അമലോത്ഭവം ഒരു വിശ്വാസ സത്യമായി (dogma) നമ്മുടെ സഭ പ്രഖ്യാപിച്ചിട്ടില്ല. എന്നാൽ റോമാ സാമ്രാജ്യത്തിലെ അധികാരത്തിന്റെ തുടർച്ചയായി ലത്തീൻ പാരമ്പര്യത്തിലുള്ള ഇത്തരം പ്രഖ്യാപനങ്ങൾ നമുക്കില്ല എന്നത് ഇതിനോട് കൂട്ടിവായിക്കണം. റോമാക്കാർക്ക് ശൂനോയോ ഒരു ഡോഗ്മാ ആയിട്ട് നൂറ് പതിറ്റാണ്ട് തികഞ്ഞിട്ടില്ല എന്നതും ഒപ്പം ഓർക്കാവുന്നതാണ്.

കൃപകൊണ്ട് നിറഞ്ഞവളിൽ കന്മഷത്തിന് സ്ഥാനമില്ലായ്കയാൽ വചനിപ്പ് വേളയിൽ ശുദ്ധീകരിക്കപ്പെട്ടു എന്നൊരു പാരമ്പര്യം പറയാറുണ്ട്. കന്യക മറിയാം ചെവിയിൽക്കൂടെ ഗർഭം ധരിച്ചു എന്ന പ്രയോഗം പോലെ ഒരു ആലങ്കാരികത എന്ന് കരുതിയാൽ മതി. വചനം ജഡമാവുമ്പോൾ ജന്മപാപം പോലും പാടില്ല എന്ന ആശയം തന്നെ ആണ് ഈ വചനിപ്പ് വിശേഷത്തിന്റെയും പിറകിൽ. എന്നാൽ അത് പതിമ്മൂന്ന് വർഷം - ആ പ്രായത്തിൽ ഗർഭം ധരിച്ചു എന്നാണല്ലോ പാരമ്പര്യം - മുൻപ് ആകരുതോ? മാതാവിന്റെ ജനനം സ്വാഭാവികം തന്നെ; തെരഞ്ഞെടുക്കപ്പെട്ടവളാകയാൽ അസ്തിത്വത്തിന്റെ ആദ്യനിമിഷത്തിൽ തന്നെ ശുദ്ധീകരിക്കപ്പെട്ടു: ഇതാണ് അമലോത്ഭവത്തിന്റെ ഡോഗ്മ. ക്രിസ്മസ് ഒഴികെ സഭ തീയതി നോക്കി ആചരിക്കുന്ന ഒരേയൊരു ജനനപ്പെരുന്നാൾ മാതാവിന്റേതാണ്. എട്ടുനോമ്പും സെപ്റ്റംബർ എട്ട് പെരുന്നാളും ആചരിക്കുന്നതിന് ഗർഭാവസ്ഥയിലെ വിശുദ്ധീകരണം അംഗീകരിക്കാതെ അടിസ്ഥാനം ഇല്ല. എന്നാൽ മറിയം ദൈവമല്ല. ആ ചിന്തയിൽ നിന്ന് വഴി മാറാതിരിക്കാനാണ് ശൂനോയോ നോമ്പും ശൂനോയോപ്പെരുന്നാളും സഭ കൂടുതൽ പ്രാധാന്യത്തോടെ കാണുന്നത്. ജനിച്ച ശേഷം വിശുദ്ധി കാത്തു എന്ന് മാത്രം കരുതുന്നവർ സെപ്റ്റംബർ 8 ആചരിക്കരുത്! പരുമലത്തിരുമേനിയുടെയും തോമാശ്ലീഹായുടെയും ജനനപ്പെരുന്നാൾ ആചരിക്കാറില്ലല്ലോ. "ദൈവകൃപയിൽ നിറഞ്ഞ് ജീവിതവിശുദ്ധി സ്വീകരിച്ചവൾ" എന്ന സാധാരണ അർത്ഥമേ ഉള്ളെങ്കിൽ എട്ട് നോമ്പാചരണവും സെപ്റ്റംബർ 8 പെരുന്നാളും നിരോധിച്ച് കല്പനയിറക്കണം. കടവിൽ ഡോ. അത്താനാസിയോസ് മണർകാട്ട് ചെന്ന് ഇത് പ്രസംഗിച്ചു കളഞ്ഞു. അത് തിരുമേനിയുടെ അവസാനത്തെ മണർകാട് സന്ദർശനമായി കലാശിച്ചു!! അമലോത്ഭവത്തിൽ അഭിപ്രായ വ്യത്യാസം ഉണ്ടെങ്കിലും മിണ്ടാതിരുന്നുകൊള്ളണം: കഞ്ഞിയിൽ പാറ്റ വീഴിക്കരുത് എന്നർത്ഥം!

**ഡോ. ഡി. ബാബുപോൾ**

❖

## ഉൽക്കർഷോന്മുഖമായ സമീപനം

പരിശുദ്ധ ബാവാതിരുമേനി അമേരിക്ക സന്ദർശിച്ച അവസരത്തിൽ ലഭ്യമായ തുകയുടെ കണക്ക് മലങ്കര സഭയിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതു കണ്ടു. സാമ്പത്തിക കാര്യങ്ങളിൽ സഭയുടെ വീക്ഷണത്തിന്റെ വ്യതിയാനമാണിതെങ്കിൽ ശുഭോദർക്കമാണ്. 1972-മുതൽ ന്യൂയോർക്കിൽ താമസിക്കുന്ന ഞാൻ സഭയുടെ പേരിൽ നടത്തിയിട്ടുള്ള എല്ലാ പിരിവുകൾക്കും സാക്ഷിയാണ്. എന്നാൽ വ്യക്തമായി ഒരു കാര്യത്തിനുവേണ്ടി ഇത്രയും പണം ലഭ്യമായി എന്ന് അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിക്കണ്ടത് ഇപ്പോൾ മാത്രമാണ്. സഭയിലെ പല പ്രസ്ഥാനങ്ങളും വരവുചെലവു കണക്കുകൾ ഓഡിറ്റ് ചെയ്ത് പ്രസിദ്ധപ്പെടുത്താറുണ്ട് എന്ന കാര്യം വിസ്മരിക്കുന്നില്ല. ലഭിക്കുന്ന പണത്തിന്റെ നിജസ്ഥിതിയെ മറ്റുള്ളവരെ കൂടി ബോദ്ധ്യപ്പെടുത്തുവാനുള്ള ഉത്തരവാദിത്ത ബോധം ചുമതലക്കാർക്കുണ്ടായത് നമ്മെ സംബന്ധിച്ച് ഒരു വലിയ വ്യതിയാനമായി കാണുന്നു.

രണ്ടാമതായി എടുത്തു പറയുവാൻ ആഗ്രഹിക്കുന്ന ഒരു വസ്തുത പബ്ലിക് റിലേഷൻസ് ഓഫീസിൽ നിന്നും പുറപ്പെടുവിച്ച വിശദീകരണങ്ങളെക്കുറിച്ചാണ്. (പേജ് 27). സഭയുടെ ഇന്നത്തെ സാഹചര്യത്തിൽ ഈ വിശദീകരണം ഏറ്റംഅനുയോജ്യമാണ്. നമ്മുടെ സഭയുടെ നിലപാട് വ്യക്തമാക്കുന്നതിനുവേണ്ടി കേരളത്തിലുള്ള മാദ്ധ്യമങ്ങൾ വേണ്ടവണ്ണം സഹായിക്കുന്നില്ല എന്നുള്ളത് സങ്കടകരമായ ഒരു അവസ്ഥയാണ്. 1950 കളുടെ ആദ്യപാദത്തിൽ ഓർത്തഡോക്സ് ഭാഗത്തിന് കേസ്സുകളിൽ പരാജയമുണ്ടായിക്കൊണ്ടിരുന്നു. ജനങ്ങളുടെ മനോവീര്യവും ഉലഞ്ഞുകൊണ്ടിരുന്നു. ഈ സമയം 'മലയാള മനോരമ' ദിനപ്പത്രം വഴി മഹാത്മാവായിരുന്ന സഭാസ്നേഹി കെ. സി. മാമ്മൻ മാപ്പിള നൽകിയ ധീരോദാത്തമായ നേതൃത്വവും, ചിന്തോദ്ദീപങ്ങളായിരുന്ന സഭാ ചരിത്ര സത്യങ്ങളുടെ വിശദീകരണവും, അതോടൊപ്പം തന്നെ സഭയുടെ പ്രസിദ്ധീകരണമായിരുന്ന 'മലങ്കരസഭ മാസിക'യിൽ കൂടി പ്രസിദ്ധപ്പെടുത്തിയിരുന്ന 'കാതോലിക്കേറ്റിനെ'ക്കുറിച്ചുള്ള പ്രൗഢ ലേഖനങ്ങളും ഓർത്തഡോക്സ് സഭ നിൽക്കുന്നത് നീതിക്കും, ന്യായത്തിനും സത്യത്തിനും വേണ്ടി മാത്രമാണെന്ന് എതിരാളികളെപ്പോലും ബോദ്ധ്യപ്പെടുത്തുവാൻ സഹായിച്ചിരുന്നു. ആ കാലത്തിന്റെ ഒരാവശ്യമായിരുന്നു അത്. അര നൂറ്റാണ്ടിനു ശേഷം ആ കാലം തിരിച്ചു വന്നിരിക്കുന്നു. സഭാംഗങ്ങളുടെ മനോവീര്യം തകർന്നു കിടക്കുന്നു. ഈ തകർച്ചയിൽ നിന്നും അതിനെ ഉയർത്തി പ്രവർത്തനക്ഷമമാക്കേണ്ടത് സഭാ പ്രസിദ്ധീകരണങ്ങളുടെ ഉത്തരവാദിത്തമാണ്. അതെ, സഭയുടെ ഉത്തരവാദിത്തമാണ്. 'സഭാനാദ്' എന്നും "ഔദ്യോഗിക മുഖപ്പത്ര"മെന്നുമെല്ലാം നാം വിളിക്കുന്ന ഈ മാസികയിൽ സ്ഥിര പംക്തിയായി "സഭാകാര്യം" ഒരു വിഷയമാക്കുന്നത് നല്ലതായിരുന്നു.

സഭയുടെ ഇന്നത്തെ ഏറ്റം വലിയ ആവശ്യം അതുൾക്കൊള്ളുന്ന സത്യം മറ്റുള്ളവരുടെ മുമ്പിൽ നിരത്തി വയ്ക്കാൻ തക്കവണ്ണം ഒരു പ്രസിദ്ധീകരണമുണ്ടാവണമെന്നതാണ്. അതു കൈകാര്യം ചെയ്യുവാൻ തക്ക ജ്ഞാനവും, അറിവുമുള്ള ആളുകളും നമുക്കുണ്ട്. പണത്തിന് യാതൊരു കുറവുമില്ല. അവർക്കു ബോദ്ധ്യപ്പെടുവാൻ തക്കവണ്ണം സഭ പ്രവർത്തിച്ചാൽ മതി. കുറഞ്ഞ പക്ഷം മലങ്കരസഭാ മാസികയ്ക്ക് പിന്തുണ നല്കി ഒരു വാരികയാക്കി കൂടുതൽ പേജുകൾ ഉൾപ്പെടുത്തി സഭാ കാര്യങ്ങൾ വിശദമായി സഭാംഗങ്ങളെ അറിയിക്കുവാൻ സഭയും നേതൃത്വവും മുൻകൈ എടുക്കുന്നതു ആദ്യപടി എന്ന നിലയിൽ സ്വാഗതാർഹം ആയിരിക്കും. ഇത് സഭാംഗങ്ങളുടെ വീടുകളിൽ എല്ലാം എത്തിക്കയും ചെയ്യണം.

**ഫാ. എ. കെ. ചെറിയാൻ,**
**ന്യൂയോർക്ക്**

❖

## അല്പം ക്ഷമകൂടി...

ഈ മാസത്തെ 'മലങ്കര സഭ' വായിച്ചപ്പോൾ (എഡിറ്റോറിയൽ) അതിയായ സന്തോഷം തോന്നി. അച്ചൻ എഴുതിയിരിക്കുന്നത് വായിച്ച് മലങ്കരസഭയുടെ ഒരു സന്താനങ്ങൾ ആനന്ദിച്ചു എന്നു തന്നെ പറയട്ടെ. ദൈവം സഭയെ നയിക്കുന്നു-നേരിൽ വഴി നടത്തുന്നു. ഇതൊരു വലിയ സത്യമാണ് - സഭാ മക്കളെ കൂടുതൽ ധന്യരാക്കുന്നു.

12-ാം തീയതി മലങ്കരസഭാ ചരിത്രത്തിന്റെ നാഴികക്കല്ലായി, സംബന്ധിക്കുവാൻ ഭാഗ്യം ലഭിച്ചു. 2002 ഉം 2004 ഉം ഒക്കെ നടന്ന അസോസിയേഷന്റെ വിശദാംശങ്ങൾ എന്റെ ഡയറിയിൽ പേപ്പർ കട്ടിംഗ്സ് അടക്കം മലങ്കര മെത്രാപ്പോലീത്താ ധരിച്ച ബാഡ്ജ് അടക്കം എല്ലാം സൂക്ഷിച്ചു വയ്ക്കുന്ന ഒരു Hobby എനിക്കുണ്ട്. വളരെ ഭംഗിയായി നല്ല ചിട്ടയായി നടത്തിയ ഗംഭീരമായ അസ്സോസിയേഷൻ പന്തലിൽ ഇരുന്ന് ദൈവത്തെ സ്തുതിച്ചപ്പോൾ നേരു പറഞ്ഞാൽ സന്തോഷം കൊണ്ടു കണ്ണു നിറഞ്ഞു. നമ്മുടെ സഭാമക്കളുടെ അച്ചടക്കവും ഒത്തൊരുമയും മറ്റുള്ളവർക്കു നല്ല മാതൃകയായി. പ. ബാവാ തിരുമേനി തന്റെ പ്രസംഗത്തിൽ മുൻപ് നിശബ്ദമായിരിക്കണമെന്ന് ഓർമ്മിപ്പിച്ചതിനു ശേഷം Pindrop silence ആയിരുന്നു. ദൈവനാമത്തിനു സ്തുതി.

എന്നാൽ സമ്മേളനത്തിന്റെ അവസാനമായപ്പോൾ സദസ്സിൽ വിശിഷ്ടാതിഥികൾ വരെ ഇരിക്കുമ്പോൾ നല്ല പങ്ക് ആളുകൾ (ബഹു. ക്രിസ്റ്റഫോറസ് റമ്പാച്ചൻ കൃതജ്ഞത പറയുവാൻ തുടങ്ങിയപ്പോൾ) അച്ചന്മാരും, അയ്മേനികളും, എന്തിന് മാനേജിംഗ് കമ്മറ്റിയിലെ ചിലർ വരെ എഴുന്നേറ്റ് പുറത്തേക്ക് പോയി. അതും ഉറക്കെ സംസാരിച്ചു. മൊബൈൽ ഫോണിൽ സംസാരിച്ചുകൊണ്ട് നടന്നു പോകുന്നതു കണ്ടപ്പോൾ അതിയായ വിഷമം തോന്നി.

യോഗനടപടികൾ അല്പം കൂടെ സമയം ലാഭിക്കുവാൻ പ്രാസംഗീകർ കുറെക്കൂടി ശ്രദ്ധിച്ചാൽ സമയ പരിധിയിൽ പരിപാടി അവസാനിപ്പിക്കാം. സ്വാഗത പ്രാസംഗീകൻ, അദ്ധ്യക്ഷൻ, ഉൽഘാടകൻ എന്നിവരൊഴികെ ബാക്കിയുള്ള ആശംസ, പ്രാസംഗീകരെല്ലാം സ്റ്റേജ് ഇരിക്കുന്ന ഓരോ വ്യക്തിയും പേരും സ്ഥാനവും പറയാതിരുന്നാൽ വളരെ സമയം ലാഭിക്കാനും പരിപാടികൾ സമയത്ത് തന്നെ പരിസമാപ്തിയിൽ എത്തിക്കാനും സാധിക്കും.

**കേണൽ ഡി. വർഗീസ്,**
**കോഴഞ്ചേരി**

❖

## നടപടികൾ ഉചിതമാകണം

'ചരിത്ര ലേഖനത്തിൽ സൂചിപ്പിച്ച പ്രകാരം അസോസിയേഷൻ എല്ലാം നടന്നു. മലങ്കര സഭ വീണ്ടും അഭിനന്ദനമർഹിക്കുന്നു. ബഹു. ജോഷ്വാ അച്ചന്റെ പരാമർശം ഉചിതമായിരുന്നു. മുൻകാലങ്ങളിൽ അസോസിയേഷന്റെ നടപടി മാസികയിൽ ഇക്കുറി അച്ചടിച്ചു വന്നിട്ടുപോലും അത് പിന്തുടരുവാനുള്ള ക്രമീകരണങ്ങൾ ചെയ്യാതിരുന്നത് അപലപനീയം തന്നെ. മലങ്കരസഭയെ നയിക്കുന്നവർ 'മലങ്കരസഭ' വായിക്കണമെന്ന് ഓർമ്മിപ്പിക്കുന്നു.

**ലൂക്കോസ് തങ്കച്ചൻ,**
**ആനന്തടത്തിൽ**

❖

## രഹസ്യം സൂക്ഷിക്കണം

ആത്യന്തം രഹസ്യമായി സിനഡിൽ നടന്ന വോട്ടെടുപ്പ് പുറം പാട്ടായത് ശരിയായില്ല. സഭയുടെ പരമോന്നത സംഘത്തിൽ നടന്ന തെരഞ്ഞെടുപ്പും ഓരോരുത്തർക്കു കിട്ടിയ വോട്ടും തികച്ചും രഹസ്യമായി സൂക്ഷിക്കണമായിരുന്നു. ആളുകൾക്ക് അറിയാൻ ആകാംക്ഷയുള്ള കാര്യങ്ങളാണെങ്കിലും അതിന്റെ രഹസ്യ സ്വഭാവം നഷ്ടപ്പെടുത്തരുത്.

**ജോഷ്വാ റ്റി. ജേക്കബ്,**
**കൊച്ചി**

❖

കവിത

# ഒന്നാം സങ്കീർത്തനം

**ഫാ. മാത്യൂസ് വാഴക്കുന്നം,**
**സുൽത്താൻ ബത്തേരി**

ദുഷ്ടഹിതങ്ങൾ പ്രകാരമൊട്ടും
നടക്കാനിടവന്നിടാതെപിന്നെ
പാപികൾ തൻ വഴിത്താരകളിൽ
നില്ക്കാനവസരമാകാതെയും
പരിഹാസികൾക്കൊത്തിരിക്കാതെയും
യാഹിൻ പ്രമാണത്തിലാമോദമായ്
ആ പ്രമാണങ്ങളെ രാപ്പകലിൽ
ധ്യാനിച്ചിടുന്നവൻ ഭാഗ്യവാനാം
അവനാറ്റിരകത്തു നട്ടതാകും
ആ നല്ല വൃക്ഷത്തെയെന്നപോലെ
ഇലവാടാതെയെന്നും തക്കകാലം
ഫലമേകുമാ വൃക്ഷമെന്നപോലെ
ചെയ്യുന്നതൊക്കെയുമവനെളുതായ്
സാധ്യമാമെന്നത് സ്പഷ്ടമല്ലേ!
ദുഷ്ടന്മാരങ്ങനെയാകയില്ല
കാറ്റുപാറ്റും പതിർതുല്യമാകും
ആകയാൽ ദുഷ്ടജനങ്ങളവർ
ന്യായവിസ്താരത്തിൻ വേളയിലും
പാപികൾ നീതിമാന്മാരുടേതാം
സഭയിലും നിവർന്നു നില്ക്കയില്ല
യാഹറിയുന്നൊരാ നീതിമാന്മാർ
പോകും വഴികളെ നിശ്ചയമായ്
ദുഷ്ടന്മാർ പോകും വഴികളെല്ലാം
നാശകരം തന്നെ സർവ്വകാലം.

## എന്താണാവോ...

### നടപ്പന്തൽ (മേക്കട്ടി)

പെരുന്നാൾ ഘോഷയാത്രകൾക്കും വിലാപയാത്രകൾക്കും പ്രധാന കാർമ്മികനു മുകളിൽ പിടിക്കുന്ന ശീലവിരി. ആദ്യകാലത്ത് ഘോഷയാത്ര പോകുന്ന വഴിയിൽ കെട്ടിയിരുന്ന പന്തലിനെ ആണ് നടപ്പന്തൽ എന്നു പറഞ്ഞിരുന്നത് ഇന്നത് ക്രൈസ്തവ സഭകളുടെ പെരുന്നാളുകൾക്കും ആഘോഷയാത്രകൾക്കും ഉപയോഗിക്കുന്നു.



(ജെ എം ഐ)

# ലജ്ജാരഹിതമായ കാപട്യം

**2006** ആഗസ്റ്റ് ലക്കം "ഐക്യദീപത്തിലെ" കവർസ്റ്റോറി അസ്സലായി. അക്ഷരാർത്ഥത്തിൽത്തന്നെ അതൊരു 'Cover' സ്റ്റോറി തന്നെയായിരുന്നു. യഥാർത്ഥ ചരിത്രത്തെ മൂടി (Cover) തമസ്കരിക്കുന്ന നുണക്കഥ! ശ്രദ്ധിച്ചുവായിച്ചാലറിയാം ഏതോ വിവരദോഷി അറിയാതെ പടച്ചുവിട്ട ലേഖനമല്ലിത്. ബോധപൂർവ്വം ആത്മീക നുണപ്രപഞ്ചം ചമച്ച് ഇല്ലാത്ത ചരിത്രം ഉണ്ടാക്കാനുള്ള തത്രപ്പാടുതന്നെ. 1930 മുതൽ മുക്കാൽ നൂറ്റാണ്ടുകാലം പറഞ്ഞ കഥകൾ പലതും വേരുപിടിക്കുന്നില്ലെന്നു കണ്ടപ്പോഴാണ് സമീപകാലത്ത് "മലങ്കര പ്രേമം" അതിരുകടന്നുകാണുന്നത്. 'ഐക്യദീപം' എന്ന ബോംബു നിർമാണശാലയിൽ നിർമ്മിച്ചിറക്കിയ പരീക്ഷണ മിസൈലാണ് "നമ്മുടെ കാതോലിക്കാമാർ". ദീപം ദീപം എന്നു പറഞ്ഞുതുടങ്ങിയിട്ടുകാലമേറെയായി, എന്നിട്ടും ദീപ്തമാകാതെ ഇരുളിൽത്തനെയോ? പൂർണ്ണതയ്ക്കുവേണ്ടി എന്നുരുവിട്ടുകൊണ്ട് സഭാമാതാവിനെ പിന്നിൽനിന്നുകുത്തിയവർക്ക്, വേലിചാടാൻ തയ്യാറാകാഞ്ഞവരുടെ പിൻ തുടർച്ച വേണം പോലും!

1. Legitimacy എല്ലാവർക്കും വേണം. അർഹിക്കുന്നവനും അർഹിക്കാത്തവനും വീണതു വിദ്യയാക്കിയാലും തരക്കേടില്ല. റീത്തെന്ന നാമം തീരെ രുചിക്കാതെവന്നപ്പോൾ അതു 'മലങ്കര കത്തോലിക്കാസഭ'യാക്കി. ഇങ്ങനെയൊരു കത്തോലിക്കാസഭ അനാദികാലം മുതൽക്കേ ഭൂമി മലയാളത്തിൽ വേരൂന്നിവളർന്നിരുന്നു എന്നുകൂടി പറഞ്ഞുവച്ചാൽ എത്ര സുഖകരം! ഏഴുപതിറ്റാണ്ട് കുത്സിത ശ്രമങ്ങളിലൂടെ ഒളിഞ്ഞും തെളിഞ്ഞും ആളുപിടുത്തം നടത്തിയിട്ട് "അസൂയാർഹമായ വളർച്ച" എന്നൂറ്റംകൊള്ളുന്നു. ഈ നാരകീയമായ ആളുപിടുത്തത്തിന്റെ കണക്ക് പരലോകത്തുചെല്ലുമ്പോഴെങ്കിലും "പ്രതിക്രിയാപ്രേമിയുടെ" തിരുമുമ്പിൽ ഏത്തമിട്ടു പറയേണ്ടിവരും. മറ്റുസഭകൾക്കൊന്നിന്നും രുചിപോരാ; ഓർത്തഡോക്സ് കാരനെത്തന്നെ വേണം. Legitimacy തേടലിൽ കണ്ടുപിടിച്ച നവീന വിദ്യയാണ് "മലങ്കരയിലെ കാതോലിക്ക അദ്ധ്യക്ഷനാമമായ" കാതോലിക്കോസ് നാമം സ്വയം അണിഞ്ഞിരിക്കുന്നത്. അത് ആരും കൊടുത്തതല്ല. റോമാ സഭയുടെ "പൊതുപരമാദ്ധ്യക്ഷൻ" കൊടുത്തില്ലെങ്കിൽ എടുക്കും എന്ന വാശിയുടെ കാരണവും മറ്റൊന്നല്ല. ഇൻഡ്യയിൽ, റോമാ സഭയുടെ ശാഖ എന്നൊക്കെ പറഞ്ഞാൽ എന്തു നേടാനാണ്! മലങ്കരയിൽ ഉണ്ടായിരുന്നതും ഉള്ളതുമായ സമസ്ത പൈതൃകവും ഞങ്ങൾക്കും അവകാശപ്പെട്ടത് എന്ന് പുനരപി ഉരുവിട്ടുകൊണ്ടിരുന്നാൽ legitimacy ഉണ്ടായെങ്കിലോ?

2. മലങ്കരയോടും സഭാ പൈതൃക പാരമ്പര്യ ആരാധനാസംവിധാനങ്ങളോടും ഇത്ര കറതീർന്ന പ്രേമാവേശമാണെങ്കിൽ, പിന്നെ മാതൃസഭയുടെ കാലുവാരി, കിട്ടാവുന്ന സ്വത്തെല്ലാം കൈക്കലാക്കിക്കൊണ്ട് "വെറുംകൈയ്യോടെ" പോയതെന്തിനാണെന്ന പ്രശ്നം ബാക്കി നിൽക്കുന്നു. റീത്ത്, റോമൻ സഭയോ, മാർതോമായുടെ ഇൻഡ്യൻ സഭയോ? പേരില്ലാത്ത ജാരസന്തതിയെ തേച്ചുകുളിപ്പിച്ച്, മാന്യൻമാരുടെ കുപ്പായം മോഷ്ഠിച്ചെടുത്തണിയിക്കാനുള്ള കുത്സിത പദ്ധതിയുടെ പിന്നിലെ തന്ത്രം തിരിച്ചറിയാതെപോകരുത്.

3. മലങ്കര ഓർത്തഡോക്സ് സഭയിലെ പരിശുദ്ധ കാതോലിക്കാമാരോട് റീത്തു പ്രസ്ഥാനത്തിന് പൊടുന്നനെ ഉടലെടുത്തിരിക്കുന്ന ആദരവും സ്നേഹവും മേൽപ്പറഞ്ഞ പശ്ചാത്തലത്തിൽ വിശകലനം ചെയ്യപ്പെടേണ്ടതാണ്. "ഐക്യദീപ"ത്തിലെ ദുർലേഖനം "Testing the water" ആണെന്നു തോന്നുന്നു. ചരിത്രമില്ലാത്തവർ ദുഷ്ടലാക്കോടെ ചരിത്രമാണ്ടാക്കുകയാണ്. ഈ അനായാസകരമായ ചരിത്രം സൃഷ്ടിക്കൽ മാർത്തോമ്മായുടെ ഇൻഡ്യൻ സഭയുടെ ചെലവിൽ ആകാമെന്നുറച്ച കുബുദ്ധിയും ഔദ്ധത്യവും അപഹാസ്യമാണ്. ഇൻഡ്യൻ നാഷണൽ കോൺഗ്രസിൽ രാഷ്ട്രീയ ജീവിതം ആരംഭിച്ചിച്ച്, പിന്നീട് മാർക്സിസ് കമ്യൂണിസ്റ്റുകാരായി ത്തീർന്നവർ, നെഹ്റുവിന്റെയും, ഇന്ദിരാഗാന്ധിയുടെയും, രാജീവ് ഗാന്ധിയുടെയും സമാധിയിൽ പ്രണാമമർപ്പിച്ചാൽ ഇതിനേക്കാൾ വിശ്വാസ്യതയുണ്ടായിരിക്കും!

4. റീത്തു പ്രസ്ഥാനം മലയാളനാട്ടിൽ പൊട്ടിമുളച്ചത് 1930 ലാണെന്നാണ്, റീത്തുനേതാക്കൻമാർ പറഞ്ഞാലും പറഞ്ഞില്ലെങ്കിലും മാലോകർക്കെല്ലാം അറിയാവുന്ന സത്യം മാത്രം. കാതോലിക്കാസ്ഥാനം കിട്ടാഞ്ഞതിലുള്ള മാർ ഈവാനിയോസിന്റെ ഇച്ഛാഭംഗവും അതിനു നിമിത്തമായെന്നാണ് പൊതുവിലുള്ള ധാരണ. എങ്കിലും അതിനു മുമ്പുതന്നെ വേലിചാടാൻ അദ്ദേഹം കരുക്കൾ നീക്കിയിരുന്നു എന്നുകരുതുന്നതിൽ തെറ്റില്ല. കിട്ടാവുന്നിടത്തോളം പേരെ തട്ടിക്കൂട്ടി തറവാടു വിടാനായിരുന്നു പ്ലാൻ. പക്ഷെ അത് അപ്പാടെ നടന്നില്ല. അതിന്റെ മുറുമുറുപ്പാണ് 'മലങ്കരസഭ' കാലുമാറി എന്നുപറഞ്ഞ് സ്വന്തം പാപം അന്യരുടെമേൽ Project ചെയ്യുന്ന Defense Mechanism അന്നുമുതൽ ഇടം വലം വീശി പരിതപിക്കുന്നത്. കുറേ റീത്തുകാർക്ക് അതുകൊണ്ട് അൽപ്പം ആശ്വാസം കിട്ടുമായിരിക്കാം.

5. 76 വർഷത്തെ ചരിത്രമേ ഉള്ളു എന്നു സമ്മതിക്കുന്നതിൽ ഇപ്പോൾ ഒരു നാണക്കേടുള്ളതുപോലെ തോന്നുന്നു. 1930-ൽ പിറന്ന എന്നു പറഞ്ഞുവന്നത് തെറ്റിധാരണകൊണ്ടാണെന്നാണ് പുതിയ ഗവേഷണഫലം. അതിനുപോൽ ബലമായാണ് എ.ഡി. 52 മുതലുള്ള 'സുദീർഘമായ' റീത്തുചരിത്രം സംക്ഷിപ്തമായി പ്രസിദ്ധീകരിച്ചതും. മലങ്കര (കത്തോലിക്കാ) സഭ എന്നെഴുതിയതിൽ 'കത്തോലിക്ക' എന്ന നാമം തടവിൽ (Bracket) ഇട്ടിരിക്കുന്ന വിദ്യ എന്തിനാണാവോ? കുറേ കഴിയുമ്പോൾ തടവിൽ കിടക്കുന്നതിനെ ഒഴിവാക്കി ഞങ്ങളാണ്

ങ്ങളാണ് 'മലങ്കരസഭ' എന്ന് ഞെളിയാനുള്ള ദുരാഗ്രഹത്തിന്റെ പ്രാരംഭം മുഴുവൻ കിട്ടിയില്ലെങ്കിൽ മലങ്കരയുടെ ഒരു കഷണമെങ്കിലുമാകട്ടെ! മറുവഴിക്കു ചിന്തിച്ചാൽ, റീത്തു ചരിത്രം കുറിച്ച ഇതഃപര്യന്തമുള്ള ചരിത്ര പണ്ഡിതന്മാർ അജ്ഞാനികളായിരുന്നുവെന്നാണ് ഇപ്പോഴത്തെ thesis.

6. റോമാ സഭയിൽ ചേർന്നുകഴിഞ്ഞാലും മലങ്കര നസ്രാണികളുടെ പൈതൃകങ്ങളും പാരമ്പര്യങ്ങളും automatic ആയി കക്ഷത്തിൽ വേണമത്രേ. "നമ്മൾതമ്മിൽ വലിയ വ്യത്യാസമൊന്നുമില്ലല്ലോ" എന്നു പറയാൻ കുറേക്കൂടി എളുപ്പമായി. ആരാധനാ ക്രമങ്ങളും വേഷവിധാനങ്ങളും അങ്ങനെ പലതും മോഷ്ടിച്ചെടുത്തത്, ആളുമോഷണത്തിന്റെ ആദ്യപടി അല്ലാതെന്താ? 'സ്വന്തമായി അദ്ധ്വാനിക്കേണ്ട, അന്യന്റെ അതിരു മാന്തിയാൽമതി' എന്ന സൂത്രം, ഏതു ഗംഗാനദിയിൽ കഴുകിയാലും വെടിപ്പാകാൻ പോകുന്നില്ല.

7. 1930-ൽ നടന്ന സഭാ ഭ്രംശത്തിന് പുതിയൊരു മാനം നൽകിയിരിക്കുന്നത് രസകരമായ കെണിയാണ്. "സാർവത്രിക സഭാ കൂട്ടായ്മ പ്രവേശനത്തിന്റെ പേരിലാണ് ഇവ (ഓർത്തഡോക്സ്, റീത്ത്) രണ്ട് സഭാസമൂഹങ്ങളായി തിരിഞ്ഞത് എന്നാണ് പരീക്ഷണാർത്ഥം float ചെയ്തിരിക്കുന്ന നവീന ബോധനം. 1930 വരെ മലങ്കര മാതാവിന്റെ ഗർഭത്തിൽ ഇരട്ട, ശിശുക്കളായിരുന്നുപോൽ! വ്യാഖ്യാന തന്ത്രജ്ഞത അപാരം! അപ്പോൾ റീത്ത് മാർത്തോമ്മാ ശ്ലീഹാ കൊണ്ടുവന്നതാണ്. അത് രൂപമെടുക്കാൻ 1930 വർഷം വേണ്ടിവന്നു എന്ന് മാത്രം.

8. മാർ ഈവാനിയോസിനോടൊപ്പം മലങ്കരസഭ റോമായിൽ മുങ്ങിയില്ല എന്നതിന്, പണ്ട് കുറുക്കൻ നൽകിയതുപോലൊരു വിശദീകരണവും കാണുന്നു: "ദൈവത്തിന്റെ സഭയിൽ ആളുകളുടെ എണ്ണമല്ല ദൈവാനുഗ്രഹപ്രകാരമുള്ള ഐക്യമാണ് പരമ പ്രധാനം."

"ലക്ഷോപലക്ഷം സഭാമക്കളെ"ക്കുറിച്ചുള്ള മേനി നടിക്കൽ എവിടെ പോയി? ലക്ഷോപലക്ഷത്തിൽ പലതും വഴിപിഴച്ചുപോയാൽ എങ്ങിനെയിരിക്കുമെന്ന് സമീപ കാലവും തെളിയിക്കുന്നുണ്ട്. അവനവന്റെ സ്വാർത്ഥതക്കനുസരിച്ച് മനക്കോട്ട കെട്ടുന്നതെല്ലാം, ദൈവാനുഗ്രഹപ്രകാരമാണെന്ന് തോന്നുന്ന ബുദ്ധി, ലഘുവായി പറഞ്ഞാൽ, വങ്കത്തമാണ്.

9. റീത്ത് പ്രസ്ഥാനം ഉണ്ടാക്കിയ നാണക്കേട് ചരിത്രം സൃഷ്ടിച്ച "ഭിന്നത"യാണെന്ന വീൺവാക്കുകൊണ്ട് കഴുകി കളയാമെന്ന് കരുതുന്നത് കേവലം മൗഢ്യം. ഒരു ഭിന്നതയുമുണ്ടായതായി ചരിത്രമില്ല. ഒരു മെത്രാനും കുറെ പിണിയാളുകളും ധന-സ്ഥാനമോഹങ്ങളിൽ മയങ്ങി വേലി ചാടിയാൽ അത് ഭിന്നതയാവില്ല. ചാടിയവരിൽ ഭിന്നത ഉണ്ടാവാതെ സൂക്ഷിച്ചാൽ മതി. വേലി പൊളിക്കുന്നവനെ പാമ്പ് കടിക്കും എന്നത് വേദ സത്യം.

10. പുനരൈക്യമെന്ന വേലിചാട്ടക്കാലത്ത് ജീവിച്ചിരിക്കുന്നവർ ഭാഗ്യവാൻമാർ: എല്ലാവരുമല്ല. വേലി ചാടിയവർ മാത്രം. അവർക്ക് ആദാമും ഹൗവ്വായും ചെയ്തതുപോലെ തെരഞ്ഞെടുത്തു മരിക്കാൻ അവസരം കിട്ടി. അതിനുമുമ്പ് ജീവിച്ചിരിക്കുന്നവർക്ക് ഹാ കഷ്ടം, അവർക്ക് റീത്തിനെ തെരഞ്ഞെടുക്കാൻ അവസരം കിട്ടിയില്ല. ശാന്തം! പാപം!.

എന്തായാലും 'തെരഞ്ഞെടുപ്പ്' കാലത്ത് അതിനെ ആഘോഷിക്കാതിരിക്കുന്ന മൂന്നാം കാതോലിക്കായെ വെറുതെ വിട്ടിട്ടുണ്ട്. അദ്ദേഹം അവസരം ഉപയോഗിക്കാതെ തള്ളിക്കളഞ്ഞല്ലോ. അതിനുമുമ്പുള്ളവർക്ക് തെരഞ്ഞെടുക്കുവാൻ ഒന്നും കാണാത്തതിനാൽ അവർ Open category യിൽ ഉൾപ്പെട്ടിരിക്കുന്നു! ഐക്യദീപത്തിന്റെ ഈ കസർത്ത് പരമദയനീയം തന്നെ!

11. അപ്പോൾ, "നമ്മുടെ കാതോലിക്കാമാർ" എന്നു പറഞ്ഞ് റീത്തുഡമ്മി കാതോലിക്കായുടെ വലിയൊരു ഫോട്ടോ സ്ഥാപിച്ചാൽ Legitimacy യുടെ വലിയൊരു കടമ്പ കടന്നുകിട്ടിയെന്നാവും ചിന്ത! പരമപരിശുദ്ധരും ജാത്യാഭിമാനികളും, സഭയെ കണ്ണിലെ കൃഷ്ണമണിക്കു തുല്യം സ്നേഹിച്ച മലങ്കരസഭയുടെ കാതോലിക്കാമാർ എവിടെ? ചുമ്മാ അവതരിച്ച കാതോലിക്കാ എവിടെ?

ദൈവസന്നിധിയിൽ ചെയ്ത ശപഥങ്ങൾ കാറ്റിൽ പറത്തി സഭാ മാതാവിന്റെ നെഞ്ചിൽ കുത്തിയിട്ട് വേലി ചാടി ചരിത്രപരമായി പഴയനിയമ പ്രവാചകഭാഷയിൽ 'പരസംഗം' നടത്തിയതിന്റെ ആധുനീക നാമമാണ് "തെരഞ്ഞെടുപ്പ്"

12. മലങ്കര ഓർത്തഡോക്സ് സഭയും റീത്തും തമ്മിൽ വിശ്വാസ സംബന്ധമായ ഭിന്നതയില്ല. എന്നുരുവിടുന്നത് ശുദ്ധ അസംബന്ധം. അൽപ്പജ്ഞാനികളുടെ കണ്ണിൽ മണ്ണിടാനേ അതുപകരിക്കൂ. വിശ്വാസവ്യത്യാസം ഇല്ലെങ്കിൽ പിന്നെ സ്ഥാനമാനങ്ങൾക്കു വേണ്ടിയാണ് കത്തോലിക്കാ സഭയിൽ ചേർന്നതെന്ന് സമ്മതിക്കേണ്ടിവരും. പൂർണതയ്ക്കുവേണ്ടിയെന്ന് ജൽപ്പനവും അങ്ങനെ നിരർത്ഥകമായിരുന്നുവെന്നുവരും. ക്രിസ്തീയസഭാ ചരിത്രത്തിൽ നടന്ന 'കിഴക്കും' 'പടിഞ്ഞാറും' തമ്മിലുള്ള വേർതിരിവും വേർതിരിവിനുമുൻപുള്ള പൊതു പിതാക്കന്മാരെ ആദരിക്കുന്നതും റീത്തു സഭയുടെ ഉത്ഭവവുമായി യാതൊരു സാമ്യവുമില്ല. മലങ്കരസഭയുടെ സമസ്ത പൈതൃകങ്ങളിലും പാരമ്പര്യങ്ങളിലും റീത്തിനും അവകാശമുണ്ടെന്നാണ് പറഞ്ഞുവച്ചിരിക്കുന്നത്. ഭൗതീക സ്വത്തുക്കളെ മഹാമനസ്കതയാൽ ഒഴിവാക്കിയിട്ടുണ്ട്! അതിനുംകൂടി അവകാശമുന്നയിച്ചില്ലല്ലോ ഭാഗ്യം. തിരുവല്ല മേരിഗിരി അരമന വാങ്ങാനുള്ള പണം വട്ടശ്ശേരിൽ തിരുമേനിയിൽ നിന്നും കൈപ്പറ്റിയതാണെന്നും താമസിയാതെ സമ്മതിക്കേണ്ടിവരും. 1930-നു മുൻപ് അന്തരിച്ചു പോയവരെയാണിപ്പോൾ കൂട്ടിപിടിച്ചിരിക്കുന്നത്. അപ്പോൾ റീത്തുകാതോലിക്കക്ക് legitimacy ഉറപ്പാക്കാമെന്നായിരിക്കും സ്വപ്നം. ഒരു പരിശുദ്ധനെങ്കിലുമില്ലാത്ത സഭയെന്നാൽ നാണക്കേടല്ലേ? റോമാസഭയെ പുൽകിയിട്ട് മലങ്കര പാരമ്പര്യം പറഞ്ഞ് ഊറ്റം കൊള്ളുന്നത് ഏതു വേദപാരമ്പര്യത്തേ കൂട്ടുപിടിച്ചായാലും ലജ്ജാകരം എന്നേ പറയാനാവൂ. ഇത്തരം അധമകാര്യങ്ങൾ മാത്രം ചെയ്യുന്നതാണ് ഒരു സഭാ സമൂഹത്തിന്റെ മിഷൻ എന്നുവന്നാൽ അതിൽപ്പരം നാണക്കേടില്ല. Legitimacy കിട്ടാൽ എന്തുമാകാമെന്നുവന്നാൽ അതു വിശുദ്ധ പാപമാവും! ഈ നാടകം എന്നവസാനിക്കും? ❖

***Eighth Death Anniversary***

***November 14, 2006***

*In Everloving Memory of*

# MRS. MARY ZACHARIAH

June 26, 1906



Nov. 14, 1998

*" I have fought the good fight, I have finished the race, I have kept the faith, Now there is in store for me the crown of righteousness, which the Lord will award to me on that day" 2 Timo 4:7,8*

**BABOO / BABY, CHARLIE / SARO, ALEX / PREMA**

**GRANDCHILDREN & GREAT GRAND CHILDREN**

**MannilZach Bhavan**

**Thekkemala, Kozhencherry**



# വിശ്വാസപാഠം

**പരിശുദ്ധനായ ഏകപിതാവും പരിശുദ്ധനായ ഏക പുത്രനും പരിശുദ്ധനായ ഏക റൂഹായുമല്ലാതെ പരിശുദ്ധനില്ല. പിന്നെങ്ങനെയാണ് പരുമല തിരുമേനിയെപ്പോലെയുള്ളവരെ പരിശുദ്ധൻ എന്നു വിളിക്കുന്നത്?**

***– നിഷാ മാത്യു, പുനലൂർ***

ചോദ്യത്തിലെ ആദ്യവാചകം വി. കുർബ്ബാന ഉയർത്തി ആഘോഷിക്കുന്ന സമയത്ത് വിശ്വാസികൾ ഏറ്റു പറയുന്ന ഒരു പ്രാർത്ഥന പ്രഖ്യാനമാണ്. പിതാവും പുത്രനും പരിശുദ്ധ റൂഹായുമായ ത്രീയേക ദൈവം പരിശുദ്ധനാണ്. ത്രീയേക ദൈവത്തിന്റെ പരിശുദ്ധി അവന് ആരും നൽകിയതോ നൽകുന്നതോ അല്ല; പിന്നെയോ, അവനിൽ തന്നെയുള്ളതാണ്. അത് അവനിൽ നിന്ന് എടുത്തു മാറ്റാവുന്നതുമല്ല. അവന്റെ പരിശുദ്ധിയോട് ഈ ഭൂമിയിൽ ജീവിച്ചിരുന്നതോ ജീവിക്കുന്നതോ ആയ ആരുടെയും ശുദ്ധത തുല്യതയുള്ളതും അല്ല. അത് അതുല്യമാണ്; താരതമ്യം ചെയ്യുവാൻ പാടില്ലാത്തതുമാണ്.

മനുഷ്യയുക്തിക്കു ചേരുന്ന ഒരു ചോദ്യമാണിവിടെ ചോദിച്ചിരിക്കുന്നത്. ത്രീയേക ദൈവം മാത്രം പരിശുദ്ധൻ എന്നു പറയുകയും പിന്നീട് മറ്റുള്ളവരെയും പരിശുദ്ധർ എന്നു വിളിക്കുകയും ചെയ്യുന്നത് വിരോധാഭാസമാണെന്ന് പെട്ടെന്ന് ചിന്തിക്കാവുന്നതാണ്. എന്നാൽ വി. വേദപുസ്തകം ശരിയായി മനസ്സിലാക്കുന്നവർ ഇങ്ങനെയൊരു യുക്തി ചിന്തയ്ക്ക് പ്രാധാന്യം കൊടുക്കുകയില്ല. ദൈവം വിശുദ്ധനും കർത്താവിന്റെ സഭ വിശുദ്ധവുമാണ്. സഭ വിശുദ്ധമാണെങ്കിൽ സഭയിലെ അംഗങ്ങൾ വിശുദ്ധരുടെ സമൂഹമാണ്. കർത്താവിന്റെ ശരീരമായ സഭയിലെ അംഗങ്ങൾ വിശുദ്ധരാണെങ്കിലും അവർ വിശുദ്ധിയുടെ പൂർണ്ണതയിലേക്കു വളരേണ്ടിയിരിക്കുന്നു. ദൈവമാതാവായ വി. മറിയാമും പരുമല തിരുമേനിയെപ്പോലുള്ള പരിശുദ്ധന്മാരുമൊക്കെ വിശുദ്ധിയുടെ പൂർണ്ണതയിലേക്ക് ദൈവത്തിന്റെ കൃപയും തങ്ങളുടെ ജീവിത നിഷ്ഠയും കൊണ്ടു വളർന്നവരാണ്. അതുകൊണ്ടാണ് അവരെയൊക്കെ വിശുദ്ധരെന്നോ പരിശുദ്ധരെന്നോ ഒക്കെ വിളിക്കുന്നത്. അവർ പരിശുദ്ധനായ ത്രീയേക ദൈവത്തിന്റെ തുല്യസ്ഥാനത്തു നിൽക്കുന്നവരല്ല. എന്നാൽ വിശുദ്ധ പിതാക്കന്മാരും ശുദ്ധിമതികളും സഭയുടെ മുന്നിൽ നിന്നുകൊണ്ട് നമ്മെ വിശുദ്ധിയുടെ പൂർണ്ണതയിലേക്കു നയിക്കുന്നു. ത്രീയേക ദൈവം അവനിൽ തന്നെ പരിശുദ്ധനാണ്. പരുമല തിരുമേനിയും മറ്റു വിശുദ്ധരും ദൈവകൃപകൊണ്ട് വിശുദ്ധി ആർജ്ജിച്ചവരാണ്. പരിശുദ്ധനായ ദൈവമെന്നും പരിശുദ്ധനായ പരമല തിരുമേനിയെന്നും വിളിക്കുന്നത് രണ്ടർത്ഥത്തിലാണിവിടെ വ്യക്തമാകുന്നു.

കർത്താവ് പരിശുദ്ധൻ മാത്രമല്ല, പുരോഹിതനും, ഇടയനും ഗുരുവും പിതാവും ഒക്കെയാണ്. ഈ നാമങ്ങളൊന്നും ഭൗമികരായവർക്ക് ചേർന്നതല്ല. എന്നാൽ ഇതൊക്കെയായ ദൈവത്തിന്റെ കൃപയിൽ ഭൗമികരായ നമ്മൾ അവൻ നൽകുന്ന ദാനങ്ങൾക്കൊത്തവണ്ണം വിശുദ്ധരും ഇടയന്മാരുമൊക്കെ ആയിത്തീരുന്നു. മത്തായി 23:9-ൽ ഭൂമിയിൽ ആരെയും പിതാവെന്നു വിളിക്കരുത്, സ്വർഗ്ഗസ്ഥനായ പിതാവ് മാത്രമാണ് നിങ്ങൾക്കുള്ളതെന്നു പറയുന്നു. അതുപോലെ "ഗുരുവെന്നും" "നല്ലവനെന്നും" ഒക്കെയുള്ള വാക്കുകളെക്കുറിച്ചും പരാമർശമുണ്ട് (ലൂക്കോ. 18:18-27; മർക്കോ. 10:17-27; മത്തായി 19:13-26 തുടങ്ങിയവ വായിക്കുക). ഈ വേദവാക്യങ്ങൾ അനുസരിച്ച് ആരെയും പിതാവെന്നോ ഗുരുവെന്നോ നല്ലവനെന്നോ വിളിക്കുവാൻ നമുക്കനുവാദമില്ല. പക്ഷേ സെക്ടോറിയൻ സഭകളിലുള്ളവൻ പോലും ഭൂമിയിലുള്ളവർക്ക് ഈ നാമങ്ങൾ ഉപയോഗിക്കാറുണ്ടല്ലോ! അതുപോലെ തന്നെയാണ് പരിശുദ്ധൻ എന്ന നാമവും. നിഷയുടെയും വായനക്കാരുടെയും ജ്ഞാനത്തിനിതുമതി എന്നു കരുതുന്നു.

**ജെ.പി.**



# പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാൾ



മാർ ബസേലിയോസ് ഔഗേൻ ബാവാ
(31-ാം ഓർമ്മ) ഡിസംബർ - 8,
**ദേവലോകം അരമനയിൽ**)



ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ
(10-ാം ഓർമ്മ) നവംബർ - 8,
**ദേവലോകം അരമനയിൽ**)



പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് - II (190-ാം ഓർമ്മ), നവംബർ - 24,
**പഴയ സെമിനാരിയിൽ**)



തോമാ മാർ ദീവന്നാസിയോസ്
മെത്രാപ്പോലീത്താ (34-ാം ഓർമ്മ)
(ഡിസംബർ - 3,
**പത്തനാപുരം ദയറായിൽ**)



പത്രോസ് മാർ ഗ്രീഗോറിയോസ്
മെത്രാപ്പോലീത്താ (10-ാം ഓർമ്മ)
(നവംബർ - 24,
**പഴയ സെമിനാരിയിൽ**)

# ഗിവ്സൈറ്റ് പ്രോജക്ട് കാര്യമ്പാടി കണ്ണാശുപത്രി

## M.O.S.C. Medical Mission Eye Hospital, Kariambadi P.O., Pin-673 591, Wayanad, Kerala, India.

തിമിരംമൂലം അന്ധരായ പാവപ്പെട്ട രോഗികൾക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കുന്ന പദ്ധതിയാണ് ഗിവ്സൈറ്റ്. ഇൻട്രാ ഒക്കുലർ ലെൻസ് അഥവാ 10L കണ്ണിനുള്ളിൽ നിക്ഷേപിച്ചു നടത്തുന്ന ഓപ്പറേഷൻ ഇന്ന് സർവ്വവ്യാപകമായിരിക്കുന്നു. വ്യക്തവും സൂക്ഷ്മവുമായ കാഴ്ച ലഭിക്കുമെന്നുള്ളതാണ് ഇതിന്റെ പ്രത്യേകത. ഈ ആശുപത്രിയിൽ ഏറ്റവും കൂടുതൽ നടക്കുന്ന ഓപ്പറേഷനും ഇതുതന്നെയാണ്. സന്മനസ്സുള്ളവരിൽ നിന്നു സംഭാവനകൾ സ്വീകരിച്ച് പാവപ്പെട്ട അന്ധരോഗികളുടെ ചികിത്സയ്ക്കായി പ്രയോജനപ്പെടുത്തുന്നു.

താല്പര്യമുള്ള ആർക്കുവേണമെങ്കിലും ഗിവ്സൈറ്റ് പദ്ധതിയിൽ അംഗങ്ങളാകാം. ലെൻസ്വച്ചുള്ള ഓപ്പറേഷന് 1000 രൂപയും സാധാരണ ഓപ്പറേഷന് 500 രൂപയും വീതം സംഭാവന നല്കിയാൽ നിങ്ങളുടെ പേരിൽ ഞങ്ങൾ ഏതെങ്കിലും പാവപ്പെട്ട അന്ധനു കാഴ്ചനല്കുന്നു. കാഴ്ച ലഭിച്ചയാളെ കുറിച്ചുള്ള വിവരം യഥാസമയം നിങ്ങളെ അറിയിക്കുകയും ചെയ്യും.

1986-ലാണ് ഈ കണ്ണാശുപത്രി ആരംഭിച്ചത്. പ്രസിഡണ്ടും രക്ഷാധികാരിയും പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയും, വൈസ് പ്രസിഡണ്ട് സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലീമീസ് തിരുമേനിയുമാണ്. M.S. (ophthal) ബിരുദമുള്ള 4 വിദഗ്ദ്ധ ഡോക്ടർമാരും സേവനസന്നദ്ധരായ പാരാമെഡിക്കൽ സ്റ്റാഫും, താക്കോൽ ദ്വാരശസ്ത്രക്രിയ ഉപകരണമായ ഫേക്കോ ഉൾപ്പെടെയുള്ള എല്ലാ അത്യാധുനിക ഉപകരണങ്ങളുമുള്ള ഒരു സൂപ്പർ സ്പെഷ്യാലിറ്റി ഐ ഹോസ്പിറ്റലായി ഈ സ്ഥാപനം വളർന്നു കഴിഞ്ഞു.

ഈ സാമ്പത്തിക വർഷം 695817.90- രൂപയുടെ സൗജന്യചികിത്സ, അർഹിക്കുന്നവർക്കായി നല്കുകയുണ്ടായി. 15289 ഓപ്പറേഷൻ ആകെ 2006 മാർച്ച് 31 വരെയുള്ള കാലത്ത് നടത്തിയതിൽ 5022-ഉം സൗജന്യമായിരുന്നു. അതുപോലെ ഇൻട്രാ ഒക്കുലർ ലെൻസുവച്ച് ഇതിനകം 3645 പേർക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കാനും സാധിച്ചു.

പല സ്വകാര്യ ആശുപത്രികളും ഇതേ ഓപ്പറേഷൻ ഒന്നിനു 10,000-ൽ അധികം ചാർജ് ചെയ്തുവരുന്നുണ്ട്. ആ നിലയിൽ ഈ സ്ഥാപനത്തിലൂടെ ചെയ്യുന്ന സേവനം എത്ര മഹത്തരമാണെന്നോർക്കുക.

അനേകരുടെ വിലപ്പെട്ട സഹായം ലഭിക്കുന്നതുകൊണ്ടാണ് ഞങ്ങൾക്കിതു സാധിക്കുന്നത്. സഹായിച്ച എല്ലാവരോടും നന്ദി അറിയിക്കുന്നു. മേലിലും സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുന്നു.

ജന്മദിനം, വിവാഹദിനം, പ്രിയപ്പെട്ടവരുടെ ഓർമ്മദിനം കൂടാതെ മറ്റേതെങ്കിലും വിശേഷദിനം വരുമ്പോൾ നമ്മുടെ കർത്താവിന്റെ സൗഖ്യദാനശുശ്രൂഷയുടെ ഭാഗമായ ഈ ആതുരശുശ്രൂഷയിൽ ഒരു ജീവകാരുണ്യപ്രവൃത്തിയെന്ന നിലയിൽ **ഗിവ്സൈറ്റ് പ്രോജക്ടിലേക്ക്** സംഭാവനകൾ നല്കാൻ അഭ്യർത്ഥിക്കുന്നു.

വിദേശങ്ങളിൽനിന്നുമുള്ള സംഭാവനകൾ സ്വീകരിക്കുന്നതിന് കേന്ദ്രസർക്കാരിന്റെ F.C.R.A. അനുവാദവും ലഭിച്ചിട്ടുണ്ട്.

നിങ്ങളുടെ സംഭാവന **ട്രഷറാർ, ഗിവ്സൈറ്റ് പ്രോജക്ട്, M.O.S.C. മെഡിക്കൽ മിഷൻ ഐ ഹോസ്പിറ്റൽ, കാര്യമ്പാടി പി.ഒ. 673 591, വയനാട്, കേരള, ഇൻഡ്യ** എന്ന അഡ്രസ്സിൽ ചെക്ക്/ ഡി.ഡി./എം.ഒ. ആയി അയച്ചുതരുന്നത് ഉപകാരമായിരുന്നു. ആശുപത്രി അക്കൗണ്ട് കാനറാ ബാങ്ക് മീനങ്ങാടി ശാഖയിലാണ്.

**ഫാദർ അബ്രഹാം മാത്യു എടേക്കാട്ട്** (സെക്രട്ടറി ഗവേണിംഗ്ബോർഡ്)



ധ്യാനപംക്തി

# ഞായർദിന ചിന്തകൾ

ഫാ. ഡോ. മർക്കോസ് ജോസഫ് SST,
പത്തനാപുരം

1) ദൈവത്തിന്റെ സമയ നിശ്ചയവും നിയോഗവും മനുഷ്യന്റേതിൽ നിന്ന് തികച്ചും വ്യത്യസ്തമാണ്. ദൈവപദ്ധതികൾ മനുഷ്യ ബുദ്ധിക്കഗോചരമത്രേ. 2) അസാദ്ധ്യമെന്ന് കരുതുന്നവ സുസാദ്ധ്യമാക്കുന്നവനാണ് ദൈവം. 3) ഒരു സാധാരണ ആൺകുഞ്ഞിനെ ആയിരുന്നു എങ്കിൽ നേരത്തെ കൊടുക്കാമായിരുന്നു. മറിച്ച് ഒരു വലിയ 'യൂഹാനോനെ' ലഭിക്കാൻ കാത്തിരുന്ന് പ്രാർത്ഥിക്കേണ്ടതുണ്ടായിരുന്നു.

നമ്പർ 12

**ഹൂദോസ് ഇത്തോ ഞായറാഴ്ച**

**വി. യോഹന്നാൻ 10:22-38**

## സഭയുടെ പ്രതിഷ്ഠോത്സവവും സമർപ്പണവും

### A. ആമുഖം

യേശു ദൈവപുത്രനായ മശിഹാ എന്ന് വി. പത്രോസ് ശ്ലീഹാ ശ്ലീഹാഗണത്തിനുവേണ്ടി ഏറ്റു പറഞ്ഞ വിശ്വാസ പ്രഖ്യാപനത്തിന്മേൽ സഭയുടെ ശിലാസ്ഥാപനവും വിശുദ്ധീകരണപെരുനാളും ആഘോഷിക്കുമ്പോൾ, വാഗ്ദത്ത മശിഹാ താൻതന്നെ എന്ന് യേശു തമ്പുരാൻ സ്പഷ്ടമാക്കിയ അതെ അടിസ്ഥാനത്തിന്മേൽ സഭ ഇന്ന് സമർപ്പണത്തിന്റെ പ്രതിഷ്ഠോത്സവവും ആഘോഷിക്കുകയാണ്. ഇന്നത്തെ ധ്യാനചിന്തകളെല്ലാം അടിസ്ഥാനപ്പെട്ടിരിക്കുന്നത്, യേശു എന്ന മണവാളനായി വിശുദ്ധീകരിക്കപ്പെട്ട് വേർതിരിക്കപ്പെട്ട സഭാമണവാട്ടി തന്നെതന്നെ പൂർണ്ണമായി അരുമനാഥന്റെ മഹത്വത്തിനായി പ്രതിഷ്ഠിച്ച് സമർപ്പിക്കണം എന്ന സഭാശാസ്ത്ര ദർശനത്തിന്മേലാണ്.

**വേദഭാഗപരിച്ഛേദം:** ക്രിസ്തുശാസ്ത്രപരമായി പ്രാധാന്യമുള്ളതും വി. യോഹന്നാന്റെ സുവിശേഷത്തിൽ മാത്രം പ്രതിപാദിക്കുന്നതുമായ ഒരു സംഭവമാണിന്നത്തെ ധ്യാനചിന്താ പശ്ചാത്തലം. യഹൂദന്മാരുടെ പെരുനാളുകൾക്ക് പ്രത്യേക പരിഗണന നല്കുന്ന യോഹന്നാൻ ശ്ലീഹായുടെ പരാമർശ രീതി ഈ ഭാഗത്തും ദർശിക്കാവുന്നതാണ്. ഇവിടെ സൂചിപ്പിക്കുന്ന പ്രതിഷ്ഠോത്സവം യെരുശലേം ദേവാലയത്തിൽ ദേവാലയ പുനഃപ്രതിഷ്ഠയുടെ സ്മരണയായി ശീതകാലത്തിൽ ഒരാഴ്ചക്കാലം നീണ്ടു നില്ക്കുന്ന ആഘോഷമാണ്. ബി.സി. 168-ൽ ഗ്രീക്കു ചക്രവർത്തി അന്തിയോക്കസ് എപ്പിഫാനസ് ദേവാലയം അശുദ്ധമാക്കിയതിന് ശേഷം ബി.സി. 165 കിസ്ലേവ് (ഡിസംബർ) മാസം 25-ാം തീയതി, യൂദാസ് മക്കാബിയോസ് ദേവാലയം പുനരുദ്ധരിച്ചു പുനഃപ്രതിഷ്ഠ നടത്തിയ സംഭവമാണ് വർഷം തോറും ആഹ്ലാദപൂർവ്വം ആഘോഷിക്കുന്നത്. 'ശലോമോന്റെ മണ്ഡപം' എന്നത് ദേവാലയത്തിന് പുറത്തായി കിഴക്കു ഭാഗത്തുള്ള കെട്ടിട സമുച്ചയമാണ്. ആരാധനക്കായി യഹൂദ ക്രിസ്ത്യാനികൾ ഇവിടെയായിരുന്നു ആദ്യകാല ഘട്ടത്തിൽ സമ്മേളിച്ചിരുന്നത് (അപ്പോ. പ്ര. വൃ. 3:11; 5:12). പ്രതിഷ്ഠോത്സവത്തിന്റെ പശ്ചാത്തലത്തിൽ പ്രധാനമായും മൂന്ന് കാര്യങ്ങൾ യേശു തമ്പുരാൻ തന്നെ കല്പിക്കുന്നത് ഈ വേദഭാഗത്തു നിന്ന് ധ്യാനിച്ച് ഗ്രഹിക്കാവുന്നതാണ്- (1) യേശു തന്നെയാണോ മശിഹായെന്ന് സ്പഷ്ടമാക്കാനുള്ള യഹൂദന്മാരുടെ അപേക്ഷയും യേശു നൽകുന്ന മറുപടിയും, 2) പിതാവാം ദൈവവും താനുംഒന്നാണെന്നുള്ള യേശു തമ്പുരാന്റെ ക്രിസ്തു ശാസ്ത്രീയ പ്രധാന്യമുള്ള പ്രഖ്യാപനം (38-ാം വാക്യം), 3) യേശുതമ്പുരാന്റെ പ്രവൃത്തി എങ്കിലും കണ്ട് തന്നിൽ വിശ്വസിച്ച് തനിക്കായി ജീവിതം സമർപ്പിച്ച് പ്രതിഷ്ഠിക്കുക എന്ന ആഹ്വാനം.

### B. ധ്യാനചിന്തകളും സന്ദേശങ്ങളും

1. യേശുവിനെക്കുറിച്ചുള്ള മശിഹാ സാക്ഷ്യം.

യേശുതമ്പുരാൻ ദൈവ പുത്രനായ വാഗ്ദത്ത മശിഹാ എന്നുള്ള അടിസ്ഥാന വിശ്വാസ സത്യത്തിന് ശക്തിയേകുന്ന അനേക ഘടകങ്ങൾ സാക്ഷ്യങ്ങളായിട്ടുണ്ട്- 1) യേശുതമ്പുരാന്റെ വച



കഴിഞ്ഞ ഒരു വർഷക്കാലം 'മലങ്കരസഭ' മാസികയിൽ ധ്യാനപംക്തി എഴുതി നൽകിയിരുന്നത് പത്തനാപുരം മൗണ്ട് താബോർ ദയറാംഗമായ ഫാ. ഡോ. മർക്കോസ് ജോസഫാണ്. മനുഷ്യ ഹൃദയങ്ങളുടെ ഉള്ളിൽ പ്രവേശിച്ച് അനുതാപത്തിന്റെയും ആത്മീയ ആനന്ദത്തിന്റെയും വിത്തുകൾ വിതറിയ വന്ദ്യ അച്ചനോടുള്ള നന്ദിയും സ്നേഹബഹുമാനങ്ങളും മാന്യ വായനക്കാർക്കു വേണ്ടി അറിയിക്കുന്നു. നാഗ്പൂർ സെമിനാരി അദ്ധ്യാപകൻ ഫാ. അലക്സ് കെ. ദാനിയേലാണ് അടുത്ത ലക്കം മുതൽ ധ്യാനപംക്തി എഴുതുന്നത്. ബഹു. അച്ചന്റെ തൂലിക മനുഷ്യ മനസ്സിനു സാന്ത്വനം നൽകട്ടെ എന്ന് ആശംസിക്കുന്നു. - **പത്രാധിപർ**.

നങ്ങൾ, വെളിപ്പെടുത്തലുകൾ അവകാശ വാദങ്ങൾ ആദിയായവ, (2) അടയാളങ്ങൾ, അത്ഭുതങ്ങൾ, പുനരുത്ഥാനം ആദിയായി കർത്താവിന്റെ ജീവിത വ്യാപാരങ്ങൾ, 3) മാമോദീസ്സായിലും, താബോറിലെ മറുരൂപാനുഭവത്തിലും പുത്രനെക്കുറിച്ചുള്ള പിതാവിന്റെ സാക്ഷ്യം, 4) കർത്താവിൽ നിന്നും സമാശ്വാസവും രോഗസൗഖ്യവും പ്രാപിച്ച പിറവിക്കുരുടൻ, മരിച്ചവരിൽ നിന്നുയർത്ത ലാസ്സർ, വലത്തു ഭാഗത്തെ കള്ളൻ ആദിയായവരുടെ അനുഭവ സാക്ഷ്യങ്ങൾ 5) സഖറിയാ പുരോഹിതൻ, ഏലിശുബാ, ദൈവമാതാവായ മറിയാം, വൃദ്ധനായ ശീമോൻ ഇവരിലൂടെ പരിശുദ്ധാത്മാവ് നൽകിയ സാക്ഷ്യം, (6) മുന്നോടിയും സ്നാപകനുമായ യുഹാനോന്റെ സാക്ഷ്യം, 7) പ. ശ്ലീഹന്മാരുടെ സാക്ഷ്യം, 8) നൂറ്റാണ്ടുകൾക്ക് മുമ്പുള്ള പ്രവാചക സാക്ഷ്യം, 9) പ്രകൃതി ശക്തികളുടെ സാക്ഷ്യം (വീഞ്ഞായി മാറുന്ന വെള്ളം, ക്ഷോഭിച്ചിരുന്ന ഗലീലാ തടാകം ശാന്തമാവുന്നത്, ഉണങ്ങിപ്പോയ അത്തിവൃക്ഷം, തന്റെ മരണത്തിങ്കൽ നട്ടുച്ചക്ക് അന്ധകാരമാവുന്നത് ആദിയായവ), 10) നീ ദൈവ പുത്രനാകുന്നു എന്ന പിശാചുക്കളുടെയും ലെഗിയോന്റെയും സാക്ഷ്യം. ഈദൃശ സാക്ഷ്യ ശ്രേണിയിൽ അവന്റെ ആടുകളായ വിശ്വാസികളുടെ ജീവിത സാക്ഷ്യവും കർത്താവ് ആഗ്രഹിക്കുന്നു. (വാക്യങ്ങൾ 27-30) 'നിങ്ങൾ എനിക്ക് സാക്ഷികളാകുവീൻ' എന്ന കർത്തൃ ആഹ്വാനത്തോടുള്ള ക്രിയാത്മക പ്രതികരണമായ ക്രിസ്തു സാക്ഷ്യത്തിന്റെ സാക്ഷാത്ക്കാരമാണ് യഥാർത്ഥത്തിൽ ക്രിസ്തീയ ജീവിതം. ക്രിസ്തു സാക്ഷ്യം നമ്മിലൂടെ പ്രായോഗികമാകുവാൻ ഇടയാകുന്നത് 1) അനുസരണത്തിന്റെ പാതയിൽ മുന്നേറി ക്രിസ്തുവിന്റെ പ്രതിരൂപങ്ങളാവുന്നതിലൂടെയും, 2) പരിശുദ്ധാത്മ ഫലവാഹികളാവുന്നതിലൂടെയും 3) യേശുവിൻ നാമം നമ്മിലൂടെ മഹത്വപ്പെടുന്നതു വഴിയായുമാണ്.

2. ആരാധനാ ജീവിതം-ശക്തീകരണത്തിനായുള്ള പുനഃപ്രതിഷ്ഠ

അശുദ്ധമാക്കിയ ദേവാലയം വിശുദ്ധീകരിച്ച് ആരാധനയ്ക്കായി പുനഃപ്രതിഷ്ഠ ചെയ്തതിന്റെ സ്മരണ യെരുശലേം ദേവാലയത്തിൽ എല്ലാ വർഷവും ആഘോഷിച്ചിരുന്നത് ഓരോ യഹൂദനും തന്റെ മതജീവിത ശക്തീകരണത്തിന്റെ പ്രതീകാത്മക സൂചനയായിരുന്നു. സഭയുടെ പ്രതിഷ്ഠോത്സവും ഈ പശ്ചാത്തലത്തിലാണ്. ആരാധനാ വർഷത്തിലേക്ക് പ്രവേശിക്കുന്ന സന്ദർഭത്തിൽതന്നെ ആരാധനാ ജീവിതത്തിൽ ശക്തിപ്പെട്ട് ആരാധനാ ജീവി (liturgical being) എന്ന നിലയിൽ ഉയരുവാനുള്ള പുനരർപ്പണത്തിന്റെ ദിവസമായി ഇന്ന് മാറണം എന്നുള്ളതാണ് സഭ ആഗ്രഹിക്കുന്നത്. മനുഷ്യ സൃഷ്ടി നിപതിച്ച മാലാഖമാരുടെ വിടവ് നികത്തുവാനായിരുന്നു. അതുകൊണ്ടു തന്നെ ആരാധനാ ജീവിതത്തെ ശക്തിപ്പെടുത്തുന്നതും യഥാസ്ഥാനപ്പെടുത്തുന്നതുമായി ഭൗതിക ജീവിതമേഖലകളും ഘടകങ്ങളും ആയിത്തീരുമ്പോഴാണ് ഒരു ദൈവപൈതലിന്റെ ജീവിതം വിജയിക്കുന്നത്.

3. ആത്മീയ പ്രതിരോധ-ശക്തീകരണത്തിനായുള്ള പുനഃപ്രതിഷ്ഠ

പരപുരുഷ സമ്പർക്കത്തിൽ നിന്ന് സ്വയം നിയന്ത്രിക്കുന്നതിലും വിവാഹത്തിന്റെ നിർമ്മല പ്രതിഷ്ഠാ ജീവിതത്തെ കളങ്കപ്പെടുത്തുന്ന ഘടകങ്ങളിൽ നിന്ന് സ്വയം പ്രതിരോധിക്കുവാനുമായും ഭർത്തൃമതികളായ ഭാരത സ്ത്രീകൾ മൂർദ്ധാവിൽ കുങ്കുമമണിയുന്ന പതിവുണ്ട്. പുനഃപ്രതിഷ്ഠയിലൂടെ സഭാ മണവാട്ടി, ദൈവപുത്രനായ മണവാളനോടൊപ്പമുള്ള പ്രതിഷ്ഠാജീവിതത്തെ കളങ്കപ്പെടുത്തുന്ന അശുദ്ധിയുടെ ആകർഷണങ്ങളിൽ നിന്ന് സ്വയം പ്രതിരോധിക്കുവാനുള്ള ശക്തീകരണം ഇന്ന് പ്രാപിക്കയാണ്.

### C. പ്രായോഗിക ചിന്തകൾ

1. മുൻവിധിയോടെ ആയിരുന്നു യേശുതമ്പുരാനോട് മശിഹാ എന്ന് സ്പഷ്ടമാക്കുവാൻ യഹൂദന്മാർ ആവശ്യപ്പെട്ടത്. അതുകൊണ്ട് തന്നെ യേശുവിനെ ദൈവപുത്രനായ മശിഹാ എന്ന് അംഗീകരിക്കുവാൻ അവർക്ക് കഴിഞ്ഞില്ല. ഒരു മുൻവിധിയുമില്ലാതെ തുറന്ന മനസ്സോടെ സത്യം തേടുന്നവർക്ക് യേശു ദൈവപുത്രനായി വെളിപ്പെടുകും ആയത് അനുഭവമായി വളരുകയും ചെയ്യും.

2. ഒരുവന്റെ ജീവിതസാക്ഷ്യം പ്രകടമാകുന്നത് വചനത്തിലൂടെയും പ്രവർത്തിയിലൂടെയുമാണ്. 'നിങ്ങൾ എന്റെ സാക്ഷികളാകുവീൻ' എന്ന കർത്തൃകല്പനക്കനുസരണമായി എന്റെ ക്രിസ്തുസാക്ഷ്യം എങ്ങനെ? അതിനായി എന്റെ വചനവും കർമ്മവും ശ്രദ്ധയോടെയും വിവേചനത്തോടെയും വിവേകത്തോടെയും പ്രയോഗിക്കാറുണ്ടോ?

3. അശുദ്ധിയിൽ നിന്ന് വിശുദ്ധിയിലേക്കും, അന്യാകർഷണങ്ങളിൽ നിന്ന് ദൈവോന്മുഖതയിലേക്കും, ഉറപ്പില്ലാത്ത അനുഭവത്തിൽ നിന്ന് ഉറച്ച ദൈവവിശ്വാസത്തിലേക്കുമുള്ള സമഗ്രമാറ്റത്തിനായി ഈ പുനഃപ്രതിഷ്ഠാ സമർപ്പണ പെരുനാൾ എന്നിൽ ആയിത്തീരുമോ?

4. ആരാധനാ-ജീവിത ശക്തീകരണമെന്നത്, ആരാധനക്ക് ജീവിതത്തിൽ ഒന്നാം സ്ഥാനം കൊടുക്കുന്ന അവസ്ഥയാണ്. ഈ ആരാധന വർഷം എന്റെ ജീവിതത്തിൽ പ്രയോഗവൽക്കരിക്കാൻ ശ്രമിക്കും എന്നു മാത്രമല്ല അതിനായി കർമ്മ പരിപാടികൾ തയ്യാറാക്കും എന്ന് ദൈവസന്നിധിയിൽ തീരുമാനമെടുക്കാം.

5. നവജീവിത ഉദ്ഘാടന ദിനമാകട്ടെ ഇന്നത്തെ പുനഃപ്രതിഷ്ഠോത്സവം. പുതിയ ശക്തിയും കൃപയും സമ്പാദിക്കാൻ ഉത്സാഹിക്കുകയും വിശ്വാസത്തിന്റെ ഫലമാകുന്ന ഉത്തമ ജീവിതത്തെ നടപ്പിലാക്കുകയും ചെയ്യണം. ഒപ്പം സഭയുടെ ഭദ്രതക്കും, കൂദാശപരമായ ജീവിതത്തിനും, സുവിശേഷ വേലക്കും നമ്മുടെ കഴിവുകൾ വിനിയോഗിക്കുകയും ചെയ്യണം. ചുരുക്കത്തിൽ ജീവിതത്തിന്റെ സാധാരണ പരിഗണനകൾ മാറ്റി ഒരു പുതിയ പരിഗണന സൃഷ്ടിക്കുമ്പോൾ അത് നൂതന ജീവിതമാണ്.

6. ശലോമോന്റെ മണ്ഡപം പ്രതീകാത്മകമായൊരു പ്രയോഗിക അർത്ഥം സംവദിക്കുന്നു. ദേവാലയം സഭയുടെ പ്രതീകമാണ്. ആദിമയഹൂദ ക്രിസ്ത്യാനികൾ തങ്ങൾക്കായി ദേവാലയം ഇല്ലാതിരുന്നിട്ടും യഹൂദ ദേവാലയ ഭാഗമായിരുന്ന ശലോമോന്റെ മണ്ഡപത്തിൽത്തന്നെക്കൂടിയാണ് ആരാധന നടത്തിയിരുന്നത്.

നവംബർ 19

## സ്കറിയാ പുരോഹിതനോടുള്ള അറിയിപ്പിന്റെ ഞായറാഴ്ച

വി. ലൂക്കോസ് 1:5 – 25

**മാതൃകാ ദാമ്പത്യത്തിനും പ്രാർത്ഥനാക്ഷമതക്കും താമസിച്ച് ലഭിച്ച സ്വർഗ്ഗീയ സന്ദേശം.**

### A. ആമുഖം

കർത്താവിന്റെ ജനനപെരുനാളിലേക്ക് നയിക്കുന്ന സംഭവ പരമ്പരകളിൽ ഒന്നാമത്തേതായ സ്ക്കറിയാ പുരോഹിതന് ലഭിച്ച സ്വർഗ്ഗീയ സന്ദേശമാണിന്നത്തെ ധ്യാനചിന്തകൾക്കാധാരം. ക്രിസ്തീയ കുടുംബ ജീവിത പശ്ചാത്തലത്തിൽ പഠിക്കുവാനും പകർത്തുവാനും ധാരാളം പാഠങ്ങൾ അന്തർലീനമായിട്ടുള്ള വി. ലൂക്കോസിന്റെ സുവിശേഷത്തിൽ മാത്രം ലഭിക്കുന്ന ചരിത്ര സംഭവം കൂടിയാണിത്. പ്രത്യേകിച്ച് മാതൃപിതൃദിനം (parents' day) കൂടിയായ ഇന്ന് ധ്യാനചിന്തകൾക്കായി സഭ ക്രമീകരിച്ചിരിക്കുന്നത് ഈ വേദഭാഗമാണ്.

വേദഭാഗപരിച്ഛേദം: വ്യക്തതയുള്ള ചരിത്രപരമായ വിവരണത്തോടെ ആരംഭിക്കുന്ന വേദഭാഗത്ത് ആദ്യമെ തന്നെ സ്ക്കറിയാ-ഏലിശുബാ ദമ്പതികളുടെ കുടുംബ വ്യക്തിത്വവും (1 ദിനവൃത്താ. 24:11) മാഹാത്മ്യവും കൊടുത്തിരിക്കുന്നു. 'സെഖര്യാ' എന്ന പേരിന്റെ അർത്ഥം 'ദൈവം ഓർക്കുന്നു' എന്നും 'ഏലിശുബാ' എന്നതിന്റെ 'അവന്റെ പ്രതിജ്ഞ' എന്നുമാകുന്നു. ഇവർ ഇരുവരും ആത്മീയ ജീവിതത്തിൽ നിഷ്ഠയുള്ളവരായിരുന്നെങ്കിലും മക്കൾ ഇല്ലായിരുന്നു. ആയത് ദൈവകോപമായോ പാപപരിണിത ഫലമായോ കരുതിയിരുന്ന (ലേവി 20:20–21) ഒരു സമൂഹത്തിൽ ജീവിച്ച ഇവർ മക്കൾക്കായി നിരന്തരമായി പ്രാർത്ഥിച്ച് മാതൃകാ ജീവിതം നയിച്ചിരുന്നു. തനിക്ക് നിയോഗിക്കപ്പെട്ട ദിവസം വിശുദ്ധസ്ഥലത്ത് ധൂപാർപ്പണം നടത്തിക്കൊണ്ടിരുന്ന സമയത്ത് ഗബ്രിയേൽ മാലാഖ ബലിപീഠത്തിന്റെ വലത്തുഭാഗത്ത് പ്രത്യക്ഷനാകുന്നു. മാലാഖി പ്രവാചകനോടുകൂടി ഏതാണ്ട് 400 വർഷമായി വെളിപാടുകൾ ഇല്ലാതെ കഴിഞ്ഞുകൂടിയ യിസ്രായേൽ ജനങ്ങൾക്ക് ദൈവദൂതന്റെ ആഗമനം ഒരു പുതുയുഗത്തിന്റെ നാന്ദിയെ കുറിക്കുന്നതായിരുന്നു. ദൂതനെ കണ്ട് ഭയപ്പെട്ട പുരോഹിതനെ ആശ്വസിപ്പിച്ചുകൊണ്ട് യൂഹാനോന്റെ ജനനത്തെക്കുറിച്ചുള്ള വാഗ്ദാനസന്ദേശം മാലാഖ അറിയിക്കുന്നു എന്നു മാത്രമല്ല ജനിക്കുവാൻ പോകുന്ന കുഞ്ഞിന്റെ എല്ലാ വിശദാംശങ്ങളും നൽകുന്നുമുണ്ട്. (ഏശാ. 40:3; മാലാഖി 4:5–6) ഈ സന്ദേശ സ്വീകരണത്തോട് മൂന്നു വ്യത്യസ്ത പ്രതികരണ മാതൃകകൾ വേദഭാഗത്ത് ദർശിക്കാവുന്നതാണ്. (1) അതിസ്വാഭാവികമായ ഈ കാര്യത്തിൽ പുരോഹിതൻ സംശയിക്കുകയും ശിക്ഷ ലഭിക്കുകയും ചെയ്യുന്നു. 2) സ്ക്കറിയാ പുരോഹിതന് ദൈവീക ദർശനം ലഭിച്ചു എന്ന് പുറത്ത് പ്രാർത്ഥിച്ചുകൊണ്ട് നിന്ന ജനത്തിന് ബോദ്ധ്യമായെങ്കിലും അതിനെക്കുറിച്ച് കൂടുതൽ ആരായാൻ ശ്രമിക്കാതെ നിഷ്ക്രിയത്വം ജനങ്ങൾ പാലിക്കുന്നു. 3) തന്നെ നിന്ദിച്ചവരുടെ മുമ്പിൽ, ഏലിസബേത്തു ദൈവകൃപയെ പുകഴ്ത്തുന്നു.

### B. ധ്യാനചിന്തകളും സന്ദേശങ്ങളും

1. മാതൃകാ ദാമ്പത്യം

പുരോഹിതനായ സ്ക്കറിയാ-ഏലിശുബാ ദമ്പതികളുടെ മാതൃകാ ദാമ്പത്യത്തിൽ ശ്രദ്ധേയമായ കാര്യങ്ങൾ: 1) ഇരുവരും ദൈവസന്നിധിയിൽ നീതിയുള്ളവർ; നീതിക്ക് വേദപുസ്തക അർത്ഥം 'പക്വവും, ഋജുവും, താളാത്മകവും ദൈവീകവുമായ ബന്ധം' എന്നാണ്. ദൈവത്തോടും, അയൽക്കാരോടും തങ്ങളിൽ തന്നെയും ഈദൃശബന്ധം അവർ പുലർത്തി. ഒരാൾ മാത്രമായിരുന്നില്ല, മറിച്ച് ഇരുവരും അങ്ങനെതന്നെ ആയിരുന്നു. പരസ്പരം ഇണയും തുണയുമായി ഏകഭാവത്തിൽ പരസ്പരാദരവോടെ അവർ ജീവിച്ചു. മച്ചിയായ ഭാര്യയോട് കരുതലും സ്നേഹവും കുറയ്ക്കാത്ത സ്ക്കറിയാ, തനിക്ക് സന്താനഭാഗ്യം ലഭിക്കാത്തതിൽ നിരാശയും അലംഭാവവും തോന്നാത്ത ഏലിശുബാ, ഇവർ ഇരുവരും ദമ്പതിമാർക്കെന്നും ഉത്തമ മാതൃകകളാണ്. 2) ഇരുവരും കർത്തൃകല്പനകളിലും ന്യായപ്രമാണങ്ങളിലും കുറവില്ലാത്തവർ; മതപരമായ ജീവിതത്തിലും കുറ്റമറ്റവരായി അവർ ജീവിച്ചു.

ഒരുപക്ഷേ ചിട്ടയും നിഷ്ഠയുമുള്ള ജീവിത പശ്ചാത്തലമായിരുന്നിരിക്കണം അഭിപ്രായ ഭിന്നതകൾക്കതീതമായി ഒന്നായി മുന്നോട്ട് പോകുവാൻ അവരെ സഹായിച്ചഘടകം. അയഞ്ഞ ജീവിതം ഭിന്നതകളിലേക്ക് നയിക്കുന്നതെങ്കിൽ ശിക്ഷണ ജീവിതം ഒന്നിപ്പിക്കുന്ന ശക്തിയാണ്. 3) ദുഃഖത്തിന്റെ നടുവിലും ഭക്തി ജീവിതം; കുഞ്ഞുങ്ങളില്ലാത്ത അവസ്ഥ കുടുംബ ജീവിതത്തിൽ തീരാദുഃഖമാണ്. വൃദ്ധരായിത്തീർന്ന ഈ ദമ്പതികൾ മക്കളില്ലാത്ത അവസ്ഥയിൽ സ്വഭാവികമായും നിരാശയിലും മനസ്സിടിവിലും ദൈവവിശ്വാസ ശോഷണത്തിലും എത്തിപ്പെടേണ്ടതായിരുന്നു. പക്ഷേ ക്ഷമയോടും സ്ഥിരതയോടുകൂടിയ (perseverance) പ്രാർത്ഥനാ ജീവിതത്തിൽ നിന്ന് അണുവിട പുറകോട്ട് പോയില്ല. ദൂതന്റെ 'നിന്റെ പ്രാർത്ഥനക്കുത്തരമരുളി' എന്ന വചനം പ്രത്യേകം ശ്രദ്ധേയമാണ്. ഈ മാതൃകയാണ് ഓർത്തഡോക്സ് ഭക്തി ജീവിതത്തിനടിസ്ഥാനം. താല്ക്കാലിക ജീവിത നേട്ടങ്ങൾക്കും ഉപരിപ്ലവവും അസ്ഥിരവുമായ ഭക്തിയുടെ കാലിക ഭാവങ്ങൾക്കുമെത്രയോ അതീതമാണിത്.

2. പ്രാർത്ഥനയ്ക്കുള്ള താമസിച്ച മറുപടി

എന്തുകൊണ്ട് ഈ ദമ്പതികളുടെ ഭക്തിജീവിതത്തിൽ ദൈവം പ്രീതിപ്പെട്ട് പ്രാർത്ഥനക്ക് ഉടൻ മറുപടി കൊടുത്തില്ല? മൂന്ന് ഉത്തരങ്ങൾ ധ്യാനപരമായി ചിന്തിക്കാം. 1) ദൈവത്തിന്റെ സമയ നിശ്ചയവും നിയോഗവും മനുഷ്യന്റേതിൽ നിന്ന് തികച്ചും വ്യത്യസ്തമാണ്. ദൈവപദ്ധതികൾ മനുഷ്യ ബുദ്ധിക്കഗോചരമത്രേ. 2) അസാദ്ധ്യമെന്ന് കരുതുന്നവ സുസാദ്ധ്യമാക്കുന്നവനാണ് ദൈവം. പുത്രോല്പാദനശേഷി ഇല്ലാതിരുന്ന വൃദ്ധ ദമ്പതികൾക്ക് യൂഹാനോൻ ദൈവദാനമായിരുന്നു എന്ന ബോദ്ധ്യം എല്ലാവർക്കും ലഭിച്ചു. 3) ഒരു സാധാരണ ആൺകുഞ്ഞിനെ ആയിരുന്നു എങ്കിൽ നേരത്തെ കൊടുക്കാമായിരുന്നു. മറിച്ച് ഒരു വലിയ 'യൂഹാനോനെ' ലഭിക്കാൻ കാത്തിരുന്ന് പ്രാർത്ഥിക്കേണ്ടതുണ്ടായിരുന്നു. യൂഹാനോന്റെ ശ്രേഷ്ഠത പ്രധാനമായും മൂന്നാണ് a) സ്ത്രീകളിൽ നിന്ന് ജനിച്ചവരിൽ ഏറ്റവും ഉയർന്നവനെന്ന് കർത്താവിൽ നിന്ന് സാക്ഷ്യം കൊണ്ടവൻ, b) കർത്താവിന്റെ തലയിൽ

കരങ്ങൾ വച്ചു പൗരോഹിത്യ സ്നാനം നൽകിയവൻ, c) അമ്മയുടെ ഗർഭത്തിലെ പരിശുദ്ധാത്മാവ് നിറഞ്ഞ കർത്താവിന്റെ മുന്നോടിയും സന്യാസിശ്രേഷ്ഠനും.

3. ആരാധനയിൽ ലഭിക്കുന്ന സന്ദേശം

ധൂപാർപ്പണത്തോടുകൂടി പുരോഹിതൻ വിശുദ്ധ സ്ഥലത്ത് പ്രാർത്ഥന നടത്തുന്നു, ദൈവജനം ദേവാലയത്തിൽ പുറത്ത് പ്രാർത്ഥിച്ചുകൊണ്ടു നില്ക്കുന്നു. ആരാധനയുടെ മദ്ധ്യത്തിൽ ദൈവഹിതം സന്ദേശമായി വെളിപ്പെടുന്നു. ആരാധനയുടെ കൗദാശിക തലം നമുക്കിവിടെ ദർശിക്കാം. ആചാര്യനും ജനങ്ങളും ഏകമനസ്സുള്ളവരായി കൗദാശിക പരമായ ആരാധനയിൽ മുഴുകുമ്പോൾ സ്വർഗ്ഗം തുറന്ന് താണിറങ്ങിവരും. ഭൂമിയും ആരാധിക്കുന്ന സമൂഹവും സ്വർഗ്ഗത്തിലേക്കുയരും. അവിടെ സ്വർഗ്ഗവും ഭൂമിയും സമ്മേളിക്കുകയാണ്; ദൈവകൂടാരം മനുഷ്യനോടുകൂടിയാകുകയാണ്; ദൈവേഷ്ടം സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലുമാകുകയാണ്. ഈ ആരാധനയുടെ ദർശനമാണ് ഓർത്തഡോക്സിയുടെ കാതൽ.

## C. പ്രായോഗിക ചിന്തകൾ

1. യഹൂദമതം, ഭാര്യമച്ചിയാണെങ്കിൽ അവളെ ഉപേക്ഷിച്ചുകൊണ്ടോ, അവളുടെ അനുവാദത്തോടെയോ മറ്റൊരു സ്ത്രീയെ വിവാഹം ചെയ്യാൻ പുരുഷനെ അനുവദിച്ചിരുന്നു. സ്ക്കറിയാ പുരോഹിതൻ ഇതിനൊന്നും ശ്രമിക്കാതെ ദൈവകരുണക്കായി അനുസ്യൂതം പ്രാർത്ഥന ദൈവസന്നിധിയിൽ ക്ഷമയോടെ കരേറ്റി കാത്തിരുന്നു. ജീവിതത്തിലുണ്ടാകുന്ന ചെറിയ പ്രശ്നങ്ങളിൽ പോലും പതറുന്ന നമുക്ക് ഈ മാതൃക ജീവിത സ്ഥിരതക്കും കാത്തിരുന്ന് ദൈവകരുണക്കായി പ്രാർത്ഥിക്കുന്നതിനും കരുത്ത് ഏകട്ടെ.

2. പൗരോഹിത്യത്തിന്റെ പ്രധാന കർമ്മങ്ങളിലൊന്ന് ദൈവീക വെളിപാടുകൾ സ്വീകരിക്കുകയും ആയത് വെളിപ്പെടുത്തി ജനങ്ങളെ ഉപദേശിക്കയുമാണ് (ആവ. 33:8-10). ദൈവത്തിൽ നിന്ന് വെളിപാട് സ്വീകരിക്കേണ്ട സ്ക്കറിയാ പുരോഹിതൻ, സ്വജീവിതത്തിൽ അതു സ്വീകരിക്കുവാൻ തക്കവണ്ണം വളർന്നിരുന്നില്ല. ഇത് സഭയുടെ പൗരോഹിത്യ-നേതൃത്വ നിരകളിലിരിക്കുന്നവർക്ക് വീണ്ടുവിചാരത്തിനും ആത്മശോധനക്കും മുഖാന്തിരമാവണം.

3. നമ്മുടെ ജീവിതത്തിലുള്ള നേട്ടങ്ങളെല്ലാം ദൈവകൃപ ഒന്നുമാത്രമാണെന്നിരിക്കെ നമ്മുടെ കഴിവുകൊണ്ടാണ് എന്നു ചിന്തിക്കുന്നത് ദൈവനിന്ദയും പരിശുദ്ധാത്മാവിനോട് മറുതലിക്കുന്നതുമാണ്. വിശ്വോത്തര ഗ്രന്ഥമായ 'ക്രിസ്താനുകരണ'ത്തിൽ പറയുന്നത്, 'മനുഷ്യൻ ചെയ്യുന്ന ഏറ്റവും വലിയ അപരാധം ലഭിച്ച കൃപകൾക്കായി നന്ദി സമർപ്പിക്കാത്തതാണ്.' തനിക്ക് ലഭിച്ച കൃപകൾക്കായി ദൈവത്തിന് മഹത്വം ചൊല്ലുന്ന ഏലിശുബായുടെ മാതൃക നാം ജീവിതത്തിൽ സ്വീകരിക്കുമോ? നേട്ടത്തിൽ പൊങ്ങച്ചവും കോട്ടത്തിൽ മനസ്സിടിവും കാണിക്കാതെ രണ്ടിലും ഒന്നുപോലെ ദൈവത്തിന് സ്തോത്രം ചൊല്ലുന്ന ദൈവപൈതൽ എത്രയോ ശ്രേഷ്ഠനാണ്.

4. തനിക്ക് ലഭിച്ച ശിക്ഷ അനുഗ്രഹമാക്കിയ സ്ക്കറിയാ പുരോഹിതന്റെ ജീവിതം നമുക്കും മാതൃകയാക്കാം. ഒരു പക്ഷേ ഈ ശിക്ഷ ദൈവകരുതലിന്റെ ഭാഗമായിരിക്കാം, മൗനിയായിരുന്നു ഗർഭത്തിൽ ഉരുവായ കുഞ്ഞിന് വേണ്ടി പ്രാർത്ഥിച്ച് ഒരുങ്ങുവാനുള്ള അവസരമായിരുന്നു. പ്രഥമ ദൃഷ്ട്യാ അസുഖകരമായത് പലതും, അനേക നാളുകൾക്ക് ശേഷമാണ് ദൈവകരുതലിന്റെ ഭാഗമായിരുന്നു എന്ന് നമുക്ക് ബോദ്ധ്യമാകുന്നത്.

5. സ്ക്കറിയാ പുരോഹിതനും ഏലിശുബായും മാതൃകാ ദമ്പതികൾ മാത്രമായിരുന്നില്ല, ഉത്തരവാദിത്വബോധമുള്ള മാതൃത്വ-പിതൃത്വ പ്രതീകങ്ങളുമായിരുന്നു.

6. സ്ക്കറിയാ പുരോഹിതൻ ദൈവദൂതനെ കണ്ട് ഭ്രമിച്ച് പരവശനായി. പക്ഷേ ആശ്വാസ വചനങ്ങളരുളി ഭയപ്പെടേണ്ട എന്നു പറയുന്ന ദൂതനെ ആണ് നാം അവിടെ കാണുന്നത്. തിന്മയുടെ പൈശാചിക കൂടാരങ്ങളിൽ കഴിയുന്നവർക്ക് ദൈവസാന്നിദ്ധ്യം ഭയഹേതുവാണ്. മറിച്ച് പ്രത്യാശയുടെ ദൈവാശ്രയത്തിൽ കഴിയുന്ന ദൈവമക്കൾക്ക്, കണ്ണുനീർ താഴ്‌വരയിലും 'ഭയപ്പെടേണ്ട' എന്ന് പറഞ്ഞ് ആശ്വസിപ്പിക്കുന്ന ദൈവിക വെളിപാട് ലഭിക്കും. ദൈവനീതി ഒരു സൃഷ്ടിപ്പോലും ഭയത്തിലും ആകുലതയിലും കഴിയാൻ ആഗ്രഹിക്കുന്നില്ല.

**നവംബർ 26**

**വി. ദൈവമാതാവിനോടുള്ള അറിയിപ്പിന്റെ (സൂബോറോ) ഞായറാഴ്ച**

**വി. ലൂക്കോസ് 1:26-38**

## വചനത്തിന്റെ ജഡത്തോടുള്ള സമ്മേളനം/വചനിപ്പിന്റെ സദ്‌വാർത്ത

**A. ആമുഖം**

ആരാധനാ വർഷത്തിൽ രണ്ടു പ്രാവശ്യം കൊണ്ടാടുന്ന മോറാനായ പെരുനാളാണ് വചനിപ്പ്-അതായത് വചനിപ്പ് ദിനമായ മാർച്ച് 25 ഉം കർത്താവിന്റെ ജനനപെരുനാളിന് മുന്നോടിയായി വരുന്ന വചനിപ്പ് ഞായറാഴ്ചയും. ദൈവകൃപ വിനയാന്വിതയായ മറിയാമിൽ നിറയുകയും പരിശുദ്ധറൂഹാ അവളെ വിശുദ്ധീകരിക്കുകയും ചെയ്തു. ഗബ്രിയേൽ മാലാഖ വിതച്ച വചനം മറിയാമിന്റെ കാതിലൂടെ പ്രവേ

**മറ്റുള്ളവരുടെ ഉയർച്ചയിൽ സന്തോഷിക്കുവാനും, അവരിലുള്ള നന്മകളെ തിരിച്ചറിഞ്ഞ് ശ്ലാഘിക്കുവാനും അംഗീകരിക്കുവാനും വിനയമുള്ള ദൈവമനുഷ്യർക്കേ കഴിയൂ. 'താൻപേരിമയുടെയും' വിനയരാഹിത്യത്തിന്റെയും മൂന്ന് ലക്ഷണങ്ങൾ, 1) മറ്റുള്ളവരുടെ ശ്രേഷ്ഠത തിരിച്ചറിയാനോ അംഗീകരിക്കപ്പെടാനോ കഴിയാത്ത അവസ്ഥ, 2) സ്വന്തം കുറവുകളെ ഒരിക്കലും ദർശിക്കാത്ത അവസ്ഥ 3) വിധേയപ്പെടേണ്ടവർക്ക് വിധേയമാകാതെ നിയമലംഘനവും വിദ്വേഷവും പുലർത്തുന്ന അവസ്ഥ എന്നിവയാണ്.**

ശിച്ച് അവളുടെ നിർമ്മല ഗർഭകൊട്ടാരത്തിൽ വസിച്ചു. ആകയാൽ വചനം (logos) ജഡത്തോടു സമ്മേളിച്ച പെരുനാൾ എന്നുള്ള ക്രിസ്തീയ ദൈവശാസ്ത്ര-വിശ്വാസപരമായ അടിസ്ഥാനമാണ് മറ്റേതു പെരുനാളുകൾക്കും അതീതമായ പ്രാധാന്യം വചനിപ്പിന് നൽകി സഭ ആഘോഷിക്കുന്നത്. മറിയാമിന്റെ നന്മയേക്കാൾ 'കൃപ'ക്കാണ് പൗരസ്ത്യ സഭ ഊന്നൽ നൽകുന്നത്. അതുകൊണ്ടാണ് മാലാഖ വചിച്ച 'കൃപനിറഞ്ഞവളെ' എന്ന പദപ്രയോഗം തന്നെ കൗമ്മാ പ്രാർത്ഥനയിൽ ഉപയോഗിക്കുന്നത്. ദൈവമാതാവിൽ നിന്ന് നേരിട്ടു ലഭിച്ച വിവരണമാകാം ഒരു പക്ഷേ ലൂക്കോസ് മാത്രം വചനിപ്പ് സംഭവം തന്റെ സുവിശേഷത്തിൽ ചേർക്കുവാൻ കാരണം. വിസ്തര ഭയത്താൽ വേദഭാഗ പരിച്ഛേദത്തിൽ ഒന്നും കടക്കാതെ ചില പ്രധാന ചിന്തകളിൽ ധ്യാനം പരിമിതപ്പെടുത്തുന്നു.

**B. ധ്യാനചിന്തകളും സന്ദേശങ്ങളും**

1. ദൈവമാതാവായ കന്യകാമറിയം

മറിയാം ദൈവമാതാവ് എന്ന് ആദ്യ പ്രഖ്യാപനം നടത്തിയത് ഗബ്രിയേൽ മാലാഖയും രണ്ടാമത്തേത് ഏലിശുബായുമാണ്. ഇത്, ക്രിസ്തു മാതാവ് എന്ന് ദൈവമാതാവിനെ തരം താഴ്ത്തി പഠിപ്പിച്ച നെസ്തോറിയ വേദ വിപരീതത്തിനെതിരെ പ്രയോഗിക്കുവാൻ ഒരു ഉപാദാന (document) മായിത്തീരുകയും ചെയ്തു. അപ്രേം പിതാവ് പ്രസ്താവിക്കുന്നത് 'മറിയാം ദൈവമാതാവെന്ന് കബറിൽ എന്റെ അസ്ഥികൾ പോലും വിളിച്ചു പറയും, എന്റെ നിരൂപണയിൽ പോലും ശങ്കയുണ്ടായാൽ നെസ്തോറിനോടൊന്നിച്ച് നരകത്തിൽ നിപതിക്കും' എന്നിപ്രകാരമാണ്. ഇന്നും വിശ്വാസ വിപരീതികൾ തെറ്റായി പഠിപ്പിക്കുമ്പോൾ, നാം സത്യ വിശ്വാസത്തിൽ ഉറക്കേണ്ടതാണ്.

2. മറിയാമിന്റെ സംശയ നിവരണവും നിർമ്മല വിശ്വാസവും

ദൈവിക സന്ദേശം ലഭിച്ചപ്പോൾ അതിനെ നിഷേധിക്കാനോ ചോദ്യം ചെയ്യാനോ മാതാവ് ഒരുമ്പെട്ടില്ല, മറിച്ച് ന്യായമായ സംശയ നിവാരണം ദൂതനിൽ നിന്ന് തേടുന്നുമുണ്ട്. മനസ്സിലാകാത്ത ദൈവീക മർമ്മങ്ങൾ, ദൈവിക സന്നിധിയണഞ്ഞ് പ്രാർത്ഥിച്ച് സമർപ്പിക്കുമ്പോൾ ദൈവം തന്റെ മക്കൾക്ക് വെളിപ്പെടുത്തും. സഭ നിഷ്ക്കർഷിക്കുന്ന രീതിയിലും, അതിന് അധികാരപ്പെടുത്തിയിട്ടുള്ള പട്ടക്കാരുടെ അടുത്തും പോയി സംശയ നിവാരണം നടത്തേണ്ടതുമാണ്. അപ്പോഴാണ് നിർമ്മല വിശ്വാസത്തിൽ നാം ഉറക്കുന്നത്. മറിയാം സംശയ നിവാരണം നടത്തുന്നത് ദൈവദൂതനോടുമാത്രമാണ് എന്നുള്ളത് പ്രത്യേകം ശ്രദ്ധേയമാണ്. മറിച്ചുള്ള അവസ്ഥകൾ തെറ്റായ വിശ്വാസങ്ങളിലേക്കും സഭാഭ്രംശത്തിലേക്കും നയിക്കയും ചെയ്യും. ഓർക്കുക സംശയത്തിന്റെ കരിനിഴലിൽ നമ്മേ അകപ്പെടുത്തി വിശ്വാസത്തിൽ നിന്ന് വ്യതിചലിപ്പിക്കുവാൻ പിശാച് ശ്രമിച്ചുകൊണ്ടേയിരിക്കും.

3. മനുഷ്യന്റെ സഹകരണം പ്രതീക്ഷിക്കുന്ന ദൈവീക പ്രവർത്തനങ്ങൾ

ദൈവീക രക്ഷാ പ്രവർത്തനങ്ങൾ മനുഷ്യന്റെ സ്വാതന്ത്ര്യത്തിന്റെ സഹകരണത്തിൽ ആരംഭിച്ച് പൂർത്തിയാക്കുവാൻ ദൈവം ആഗ്രഹിക്കുകയും നമ്മിൽ നിന്ന് പ്രതീക്ഷിക്കുകയും ചെയ്യുന്നു. മനുഷ്യന് സ്വതന്ത്ര ഇച്ഛാശക്തിയും സ്വാതന്ത്ര്യവും നൽകിയതിന് ദൈവം ആവശ്യപ്പെടുന്ന വിലയാണിത്. കന്യക മറിയാമിന്റെ അടുക്കൽ ദൂതനെ സന്ദേശവുമായി അയച്ചത്, അവളുടെ സമ്മതം പ്രതീക്ഷിച്ചു കൊണ്ടായിരുന്നു.

4. മറിയാം സമർപ്പണത്തിന്റെ പരിപൂർണ്ണമാതൃക

വിവാഹത്തിന് മുമ്പ് ഗർഭിണിയാകുന്ന സ്ത്രീയെ കല്ലെറിഞ്ഞു കൊല്ലണമെന്നുള്ളതാണ് യഹൂദമത നിയമം. ദൂതൻ അറിയിച്ച ദൈവീക പദ്ധതി തന്നിൽ നിറവേറ്റുവാൻ സമർപ്പിച്ചാൽ അപകടമാണന്നറിഞ്ഞിട്ടും, തന്റെ ജീവിതം അപായപ്പെടുത്തി ദൈവേഷ്ടത്തിന് പരിപൂർണ്ണമായ സമർപ്പിച്ച അമ്മയുടെ അചഞ്ചലമായ ദൈവവിശ്വാസം, ധൈര്യം, ഭക്തി എന്നിവ എത്രയോ ശ്രേഷ്ഠമാണ്. 'ഇതാ ഞാൻ കർത്താവിന്റെ ദാസി, നിന്റെ വചനം പോലെ എനിക്ക് ഭവിക്കട്ടെ' എന്നു പ്രതിവചിക്കുന്ന ദൈവമാതാവിന്റെ സമർപ്പണ മാതൃക, ഗത്സമന തോട്ടത്തിൽ പിതാവാം ദൈവത്തിന്റെ ഇഷ്ടത്തിന് തന്നെതന്നെ ഏല്പിക്കുന്ന പുത്രൻ തമ്പുരാന്റെ സമർപ്പണ ഭാവത്തിന്റെ തനി പ്രതിരൂപം (mirror image) ആണ്. കർത്താവ് നമ്മിൽ നിന്നും പ്രതീക്ഷിക്കുന്നതും ഈ സമർപ്പണഭാവമാണ്. അതു കൊണ്ടാണ് തന്നെ കാണുവാൻ ചെന്ന അമ്മയെ നോക്കി പറഞ്ഞത്, 'എന്റെ അമ്മയാർ....' (മർക്കോ. 3:31-35). ഈ വേദഭാഗം തെറ്റായി വ്യാഖ്യാനിച്ചു പഠിപ്പിക്കുന്നവരുണ്ട്. യഥാർത്ഥത്തിൽ അമ്മയെ കർത്താവ് പുകഴ്ത്തി സമർപ്പണത്തിന്റെ മാതൃകയാക്കി ജനമദ്ധ്യത്തിൽ ശ്ലാഘിക്കുകയായിരുന്നു. കർത്താവ് അർത്ഥമാക്കിയത് ഇപ്രകാരമാണ്, നോക്കുക, എന്റെ അമ്മക്ക് സമാനരായി നിങ്ങൾ ആയിത്തീരും. ആകയാൽ ദൈവഹിതത്തിനായി ജീവിതം അപായപ്പെടുത്തുന്നവർ, ക്ലേശം സഹിക്കുന്നവർ ശാശ്വത സമരണയും നിത്യജീവനും നേടുകയാണ്. ദൈവേഷ്ട സമർപ്പണത്തിൽ ആത്യന്തികനഷ്ടവും, സ്വയേഷ്ട സമർപ്പണത്തിൽ ആത്യന്തിക ലാഭവും നേടിയിട്ടുള്ളവർ ആരുമില്ല.

5. ദൈവത്തിന് ഒരു കാര്യവും അസാധ്യമല്ല.

കന്യകാജനനം മനുഷ്യബുദ്ധി-യുക്തികൾക്കതീതവും അഗോചരവുമാണ്. മനുഷ്യന്റെ ബുദ്ധിയിലും യുക്തിയിലും ദൈവത്തെപ്പോലും ഒതുക്കുവാൻ ശ്രമിക്കും. അതിന് വഴങ്ങാത്ത ദൈവിക പദ്ധതികളേയും പ്രവർത്തനങ്ങളെയും അവൻ സംശയിക്കും. കന്യകാജനനത്തെ ചോദ്യം ചെയ്യുന്നവർ ഇക്കൂട്ടരാണ്. ദൈവീക പ്രവർത്തനങ്ങളെല്ലാം യുക്തി രഹിതമല്ല എങ്കിലും, ചിലപ്പോൾ മാനുഷിക ബുദ്ധിയിൽ അസാദ്ധ്യം എന്ന് വിധിച്ച എത്രയെത്ര സാഹചര്യങ്ങളിൽ അത്ഭുതകരമായി ദൈവം ഇടപെട്ട് ഇന്നും പ്രവർത്തിക്കുന്നു. മാറാരോഗങ്ങൾ, മരണത്തിൽ നിന്നുള്ള വിടുതലുകൾ, ആത്ഭുതകരമായ അനുഭവങ്ങൾ എത്രയെത്ര ഉദാഹരണങ്ങൾ. ആകയാൽ ദൈവിക പ്രവർത്തനത്തിന് അതിരു കുറിക്കാതെ ദൈവശക്തിയിൽ വിശ്വസിച്ച്, ദൈവേഷ്ടത്തിന് സമർപ്പിക്കപ്പെടുമ്പോൾ അവിടെ ശാശ്വത സമാധാനം ഉണ്ടാകും എന്നു മാത്രമല്ല അത്ഭുതങ്ങൾ സംഭവിക്കയും ചെയ്യും.

നവംബർ 3

## ഏലിശുബായുടെ അടുക്കലേക്കുള്ള മറിയാമിന്റെ യാത്രയുടെ ഞായറാഴ്ച (വനിതാദിനം)

**വി. ലൂക്കോസ് 1:39–56**

ഏലിശുബാ-മറിയാം സംഗമം: പഴയ നിയമ നീതിയും സത്യവും പുതിയ നിയമ കൃപയും രക്ഷയും സമ്മേളിക്കുന്നു.

### A. ആമുഖം

കർത്താവിന്റെ ജനനപ്പെരുനാളിലേക്ക് നയിക്കുന്ന സംഭവ പരമ്പരയിൽ, വി. ലൂക്കോസിന്റെ സുവിശേഷത്തിൽ മാത്രം ലഭിക്കുന്ന മൂന്നാമത്തെ സംഭവമായ മറിയാം-ഏലിശുബാ സന്ദർശനമാണ് ഇന്നത്തെ ധ്യാനചിന്തകൾക്കാധാരം. ക്രിസ്തീയ വിശ്വാസം, വിമോചന ദൈവശാസ്ത്രം, ധാർമ്മികത, എന്നീ വ്യത്യസ്ത മേഖലകളിൽ പ്രധാന്യമുള്ള അനേക ധ്യാനചിന്തകളും സന്ദേശങ്ങളും ഉൾക്കൊള്ളുന്നു എന്നു മാത്രമല്ല, വനിതാദിനമായ ഇന്ന് ക്രിസ്തീയ ശുശ്രൂഷാ ഭാവം കൂടി എടുത്തു കാണിക്കുന്ന വേദഭാഗമാണ് ക്രമീകരിച്ചിരിക്കുന്നത്.

വേദഭാഗപരിച്ഛേദം: മൂന്ന് കാര്യങ്ങൾ ഈ ഭാഗത്ത് ലഭിക്കുന്നു- 1) മറിയാം-ഏലിശുബാ സന്ദർശന വിവരണം (വാക്യങ്ങൾ 39-41), 2) പരിശുദ്ധാത്മാവിൽ ഏലിശുബാ പാടിയ മറിയാമിന്റെ പുകഴ്ചയും ഭാഗ്യവും (വാക്യങ്ങൾ 42-45), 3) മറിയാമിന്റെ മനോജ്ഞമായ പാട്ട് (ലത്തീൻ, ഇംഗ്ലീഷ് ഭാഷകളിൽ 'മാഗ്നിഫിക്കറ്റ്' എന്നും സുറിയാനിയിൽ 'മാവുർബോ' എന്നും അറിയപ്പെടുന്നു, വാക്യങ്ങൾ 45-56). അഞ്ച് കാര്യങ്ങളാണ് ഇന്നത്തെ വേദഭാഗത്ത് പ്രത്യേകം ശ്രദ്ധയാകർഷിക്കുന്നത്.

1. അനേക ദിവസം യാത്രാക്ലേശമനുഭവിച്ച് വാർദ്ധക്യത്തിൽ ഗർഭവതിയായ കൊച്ചമ്മയെ ശുശ്രൂഷിക്കാൻ പലസ്തീനിന്റെ വടക്കുഭാഗമായ ഗലീലയിലെ നസ്രേത്തിൽനിന്ന് തെക്ക് ഭാഗത്തുള്ള പർവ്വത പ്രദേശമായ യഹൂദ്യയിലേക്ക് എത്തുന്ന മറിയാമിന്റെ ശുശ്രൂഷാ മാതൃക.

2. സ്ത്രീകളുടെ പരസ്പര വന്ദനം: ഏലിശുബായെ അമ്മയായി ആദരിക്കുന്ന ബാലികയായ മറിയാം, മറിയാമിനെ ദൈവമാതാവായി വന്ദിച്ച് ആദരിച്ച് വൃദ്ധയായ ഏലിശുബാ.

3. ഭ്രൂണാവസ്ഥയിൽ പോലും ദൈവസാന്നിദ്ധ്യം തിരിച്ചറിയുകയും, പരിശുദ്ധാത്മാവിൽ നിറയപ്പെട്ട് സന്തോഷത്താൽ ഉദരത്തിൽ കുതിച്ച് സാക്ഷ്യപ്പെടുത്തുകയും ചെയ്യുന്ന യൂഹാനോൻ.

4. കന്യകാമറിയം 'ദൈവമാതാവ്' എന്ന് ഉറക്കെ പ്രഖ്യാപിക്കുന്ന ഏലിശുബാ.

5. മറുപടിയായി പരിശുദ്ധാത്മാവിൽ മറിയാം പാടിയ 'വിമോചന ഗീതത്തിലെ' സമഗ്ര മാറ്റത്തിന്റെ ദർശനങ്ങൾ: വിപ്ലവാത്മകമായ ആത്മീയ മാറ്റത്തിന്റെ ഉപാദാനമായി (spiritual revolutionary document) വിശേഷിപ്പിക്കപ്പെടുന്ന ഈ ഭാഗത്തിന്റെ സമാനത പഴയ നിയമത്തിലെ ഹന്നായുടെ പാട്ടാണ് (1 ശമുവേൽ 2:1-10). വ്യക്തി, സമൂഹ തലങ്ങളിൽ ദൈവരാജ്യ വ്യവസ്ഥിതി സംജാതമാകുവാൻ പ്രാവർത്തികമാവേണ്ട സ്തുതികളുടെ സംക്ഷിപ്തമാണിത്.

### B. ധ്യാനചിന്തകളും സന്ദേശങ്ങളും

1. മറിയാമിന്റെ ശുശ്രൂഷാ മാതൃക.

മറിയാമിന്റെ ശുശ്രൂഷാ മാതൃകയുടെ അഞ്ച് പ്രത്യേകതകൾ ചൂണ്ടിക്കാണിക്കാവുന്നതാണ്. 1) ആവശ്യപ്പെടാതെ, മറ്റുള്ളവരുടെ ആവശ്യം കണ്ടറിഞ്ഞ് അങ്ങോട്ടിറങ്ങി ചെല്ലുന്ന ശുശ്രൂഷാഭാവം, 2) സ്വയം വെറുമയാക്കി സ്ഥാനമാനങ്ങൾ മറന്ന് ദാസവേഷം സ്വീകരിക്കുന്ന ശുശ്രൂഷാഭാവം, 3) ആർദ്രതയിൽ അധിഷ്ഠിതമായ ശുശ്രൂഷാ ഭാവം, 4) മറ്റുള്ളവരിൽ യേശുവിന്റെ പ്രതിരൂപം ദർശിച്ചുകൊണ്ട് ശുശ്രൂഷിക്കുന്ന ഭാവം, 5) സ്വന്ത മഹത്വത്തിനോ നേട്ടത്തിനോ അല്ല, മറിച്ച് ദൈവനാമമഹത്വത്തിനായി അനുഷ്ഠിക്കുന്ന ശുശ്രൂഷാഭാവം. ഈദൃശ ശുശ്രൂഷാ മാതൃക പ്രായോഗികമാക്കി ദൈവം ഏല്പിച്ച ശുശ്രൂഷകൾ നിറപടിയായി നിർവ്വഹിക്കുന്ന ദൈവപൈതലാണ് ശ്രേഷ്ഠൻ. ക്രിസ്തീയ ജീവിതം അനേകരെ ശുശ്രൂഷിക്കുവാനുള്ളതാണ്, ശുശ്രൂഷ ഏല്ക്കുവാനുള്ളതല്ല. അരുമനാഥൻ പോലും ശുശ്രൂഷിക്കപ്പെടുവാനല്ല, ശുശ്രൂഷിക്കുവാനും അനേകർക്കായി ജീവനെ മറുവിലയായി കൊടുക്കാനുമായിരുന്നു (not to to be served, but to serve).

2. ഏലിശുബായുടെ ആതിഥേയ മാതൃകാ

തന്നെ ശുശ്രൂഷിപ്പാനെത്തിയ ബാലികയായ മറിയാമിനെ, മാതൃ സ്ഥാനീയായ ഏലിശുബാ ദൈവമാതാവിന് കൊടുക്കേണ്ട വിനയാദരവോടെ സ്വീകരിച്ച്, 'എന്റെ കർത്താവിന്റെ അമ്മ' എന്ന് ശ്ലാഘിക്കുന്ന ആതിഥേയ മാതൃക എത്രയോ ഉദാത്തമാണ്. ഏലിശുബായുടെ സന്തോഷം ഉദരത്തിലെ പ്രജയിലേക്കും വ്യാപിക്കുകയാണ്. മറ്റുള്ളവരുടെ ഉയർച്ചയിൽ സന്തോഷിക്കുവാനും, അവരിലുള്ള നന്മകളെ തിരിച്ചറിഞ്ഞ് ശ്ലാഘിക്കുവാനും അംഗീകരിക്കുവാനും വിനയമുള്ള ദൈവമനുഷ്യർക്കേ കഴിയൂ. 'താൻപേരിമയുടെയും' വിനയരാഹിത്യത്തിന്റെയും മൂന്ന് ലക്ഷണങ്ങൾ, 1) മറ്റുള്ളവരുടെ ശ്രേഷ്ഠത തിരിച്ചറിയാനോ അംഗീകരിക്കപ്പെടാനോ കഴിയാത്ത അവസ്ഥ, 2) സ്വന്തം കുറവുകളെ ഒരിക്കലും ദർശിക്കാത്ത അവസ്ഥ 3) വിധേയപ്പെടേണ്ടവർക്ക് വിധേയമാകാതെ നിയമലംഘനവും വിദ്വേഷവും പുലർത്തുന്ന അവസ്ഥ എന്നിവയാണ്. മറ്റുള്ളവരെ അംഗീകരിക്കുവാനും അവരുടെ നന്മകളെയും അവർക്ക് ലഭിച്ച ദൈവിക കൃപകളെയും ശ്ലാഘിക്കുന്നതിൽ തികച്ചും പിശുക്കും വിമുഖതയും കാണിക്കുന്ന നമുക്ക് ഏലിശുബയുടെ മാതൃക വെല്ലുവിളിയായി ഏറ്റെടുക്കാം. വ്യക്തി, കുടുംബ ബന്ധങ്ങൾ ശിഥിലമാകുന്നതിന്റെയും ദൈവ കൃപകളുടെ ഒഴുക്കിനെ തടസ്സപ്പെടുത്തുന്നതിന്റെയും പ്രധാന കാരണം ഈദൃശ ക്രിസ്തീയ സ്വഭാവങ്ങളുടെ അഭാവമാണ്. പ. പൗലോസ് ശ്ലീഹാ കല്പിക്കുന്നത്, 'ഓരോരുവൻ, തന്റെ സഹോദരനെ തന്നേക്കാൾ ശ്രേഷ്ഠൻ എന്ന് ഗണിക്കട്ടെ' എന്നാണ്.

3. പങ്കിടുന്ന ദൈവകൃപ

ആരാധനാസംഗീതത്തിൽ പറയുന്നതുപോലെ മറിയാമും ഏലിശുബായും ലക്ഷ്യത്തിലേക്ക് പാഞ്ഞെത്തിയ വിസ്മയകപ്പലുകളാണ്, ഒരാൾ വലിയ പ്രസംഗകനെയും മറ്റെ ആൾ ലോക രക്ഷകനേയും കൃപയാൽ പേറി. അവരുടെ സംഗമം യഥാർത്ഥത്തിൽ കൃപയും നീതിയും സമാധാനവും രക്ഷയും തമ്മി




വാർത്തകൾ

# മർത്തമറിയം വനിതാ സമാജം പ്ലാറ്റിനം ജൂബിലിയും ദേശീയ സമ്മേളനവും



മർത്തമറിയം വനിതാ സമാജം പ്ലാറ്റിനം ജൂബിലി ഉദ്ഘാടനം. സമാജം പ്രസിഡന്റ് കുറിയാക്കോസ് മാർ ക്ലീമ്മീസ്, ഭദ്രാസന മെത്രാപ്പോലീത്താ ഗീവർഗീസ് മാർ കൂറിലോസ്, സമാജം വൈസ് പ്രസിഡന്റ് ഫാ. ജോൺ ശങ്കരത്തിൽ, സെക്രട്ടറി അക്കാമ്മ പോൾ, കല്യാൺ രൂപതാ ബിഷപ്പ് തോമസ് വിളവിനാൽ, പ്രൊഫ. മറിയാമ്മ അലക്സാണ്ടർ, പ്രൊഫ. ജോൺ മാത്യു, ഫാ. പി. ജെ. ജെയിംസ് എന്നിവർ വേദിയിൽ.

**മുംബൈ:** അഖില മലങ്കര മർത്തമറിയം വനിതാ സമാജത്തിന്റെ പ്രഥമ ദേശീയ കോൺഫ്രൻസും പ്ലാറ്റിനം ജൂബിലി ഉദ്ഘാടനവും മുംബൈ ഭദ്രാസനാധിപൻ ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു. സഭ നിർണായക ഘട്ടങ്ങളിലൂടെയാണു കടന്നു പോകുന്നതെന്നും സഭയുടെ പ്രവർത്തനങ്ങളിൽ സ്ത്രീകളുടെ പങ്കീളിത്തം ഉറപ്പാക്കാൻ ശ്രമിക്കണമെന്നും ഉദ്ഘാടന പ്രസംഗത്തിൽ അദ്ദേഹം പറഞ്ഞു. വാഷി അരമന സെന്ററിൽ ചേർന്ന സമ്മേളനത്തിൽ പ്രസിഡന്റ് കുറിയാക്കോസ് മാർ ക്ലീമ്മീസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. സഭാ സമിതികളിൽ സ്ത്രീകൾക്കും പ്രാതിനിധ്യം ഉറപ്പാക്കാൻ കാലക്രമേണ കഴിയുമെന്ന് അദ്ദേഹം പറഞ്ഞു.

കേരളത്തിനു പുറത്ത് ആദ്യമായി നടക്കുന്ന ഈ ദേശീയ വനിതാ കോൺഫ്രൻസ് പ്രതിനിധികളുടെ എണ്ണംകൊണ്ട് മികവു പുലർത്തുന്ന ഒരു വനിതാ പാർലമെന്റായി മാർ ക്ലിമ്മീസ് വിശേഷിപ്പിച്ചു. അമ്മയുടെ സ്നേഹവും പരിലാളനയുമാണ് സമൂഹത്തിന്റെ വികസനത്തിന് അടിത്തറയാകുന്നതെന്നും കല്യാൺ രൂപതാ അദ്ധ്യക്ഷൻ മാർ തോമസ് ഇലവിനാൽ പറഞ്ഞു. വൈദിക ട്രസ്റ്റി ഫാ. ഡോ. ഒ. തോമസ്, സമാജം വൈസ് പ്രസിഡന്റ് ഫാ. ജോൺ ശങ്കരത്തിൽ, ജനറൽ സെക്രട്ടറി അക്കാമ്മ പോൾ, നവി മുംബൈ മേയ്ൽ മനീഷ ദോയിർ, ഡോ. വൗളിൻ, ഫാ. പി. ജെ. ജെയിംസ്, ഫാ. തോമസ് വർഗീസ്, പ്രൊഫ. മറിയാമ്മ അലക്സാണ്ടർ എന്നിവർ പ്രസംഗിച്ചു.

## ശില്പശാല

സോഫിയാ സെന്ററിൽ വൈദികരുടെ തുടർ പരിശീലന ശില്പശാല 2006 നവംബർ 20 മുതൽ 24 വരെ നടക്കും. പൗരോഹിത്യവും ഇടവകയുടെ സമഗ്ര വികസനവും എന്നതാണ് വിഷയം. പങ്കെടുക്കാൻ ആഗ്രഹിക്കുന്നവർ എക്സിക്യൂട്ടീവ് സെക്രട്ടറി, പാസ്റ്ററൽ എഡ്യുക്കേഷണൽ പ്രോഗ്രാം, സോഫിയാ സെന്റർ, പഴയ സെമിനാരി, കോട്ടയം-1. ഫോൺ: 0481-256650. എന്ന വിലാസത്തിൽ ബന്ധപ്പെടുക.

---

ലുള്ള പഴയ-പുതിയ നിയമങ്ങളുടെ സമ്മേളനവും വ്യാപനവുമാണ്. ലഭിച്ച അനുഗ്രഹങ്ങൾ പങ്കു വെക്കപ്പെടുമ്പോൾ അതു വർദ്ധിക്കുക മാത്രമല്ല, വലിയ സാക്ഷ്യമായിത്തീരുകയും ചെയ്യും. പങ്കിടുന്ന അനുഭവം ദൈവികവും കൂട്ടി വെക്കുന്നത് മാനുഷികവും ആണ്. സന്തോഷവും സ്നേഹവും പങ്കിടുമ്പോൾ അതിന്റെ ശക്തി വർദ്ധിച്ച് സ്വാധീന ശക്തിയായി തീരുമ്പോൾ ദുഃഖത്തിന്റെ പങ്കീടിൽ അതിന്റെ തീക്ഷ്ണതകുറച്ച് ആശ്വാസാനുഭവത്തിലേക്ക് നയിക്കുകയാണ്. ക്രിസ്തീയ കൂട്ടായ്മയുടെ അടിസ്ഥാനമിതാണ്.

4. ദൈവരാജ്യ സംസ്ഥാപനത്തിന്റെ വ്യക്തിതലത്തിലുള്ള സമഗ്രമാറ്റം.

മറിയാമിന്റെ പാട്ടിൽ മൂന്ന് കാര്യങ്ങളാണ് പറയുന്നത്. ആയത് നമ്മുടെ ജീവിതത്തിലും പ്രായോഗിക മാവണം.1) എന്റെ ഉള്ളം കർത്താവിനെ മഹിമപ്പെടുത്തുന്നു: ആരാധനാ ജീവിതത്തിലും ദൈവ ബന്ധത്തിലുമാണ് സമഗ്ര മാറ്റം ആരംഭിക്കുമ്പോൾ അത് സമസ്ത മേഖലകളെയും സ്വാധീനിക്കുന്നു. 2) എന്റെ ആത്മാവ് ദൈവത്തിൽ ഉല്ലസിക്കുന്നു: ആരാധനാ ജീവിതം ശക്തിപ്പെട്ടവർക്ക് മാത്രമെ ദൈവത്തിലും ദൈവീക കാര്യങ്ങളിലും ഉല്ലസിക്കുവാൻ സാധിക്കൂ. അല്ലാത്തവർ ഭൗതികതയുടെ ആമോദം തേടി കൊണ്ടേയിരിക്കും. 3) എല്ലാ അനുഗ്രഹങ്ങളും ദൈവത്തിൽ നിന്നാണ് എന്നു തിരിച്ചറിഞ്ഞ്, സ്വയം എളിമപ്പെടുത്തി സമർപ്പിക്കുന്നു.

5. ദൈവരാജ്യ സംസ്ഥാപനത്തിൽ സമൂഹ തലത്തിലുള്ള സമഗ്രമാറ്റം.

സമൂഹതലത്തിൽ കർത്താവിന്റെ പ്രവർത്തനങ്ങൾ ആത്യന്തികമായി 5 ദിശകളിലേക്കാണ് സൂചിപ്പിക്കുന്നത്- 1) അഹംഭാവികൾ ചിതറിക്കപ്പെടുന്നു, 2) ശക്തിമാന്മാർ മറിച്ചിടപ്പെടുന്നു 3) സമ്പന്നന്മാർ ശൂന്യവൽക്കരിക്കപ്പെടുന്നു 4) വിനീതന്മാർ ഉയർത്തപ്പെടുന്നു, 5) ദൈവമക്കളോടുള്ള വാഗ്ദാനം നിറവേറ്റപ്പെടുന്നു. ഈ അഞ്ച് മേഖലകളിലും ദൈവീക പ്രവർത്തനം ഉണ്ടാകുവാൻ ദൈവ മാതാവിനോടു ചേർന്ന് നമുക്കും പ്രാർത്ഥിക്കാം.





## ബുദ്ധിമാൻ

ഫാ. തോമസ് പി.















## 15TH DEATH ANNIVERSARY

## LIJU VARGHESE

**(Mannooparampil, Karuvatta)**



27-2-1975 — 17-11-1991

*Who Plucked this flower?*

**"THE MASTER"**

*Inserted by:*

**Mr. George Varghese, Mrs. Leela Varghese, Miss. Leena Varghese**

D-101, OLYMPIA, OPP. SHANTI NAGAR,
SECTOR-10, MIRA ROAD EAST
THANE, MAHARASHTRA





# ദേശീയ സമ്മേളനത്തിന് ഒരുക്കങ്ങളായി

**മുളന്തുരുത്തി:–** എം.ജി. ഒ.സി.എസ്.എം. 94–ാമതു ദേശീയ സമ്മേളനം മുളന്തുരുത്തി തലക്കോട് ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് നഗറിൽ 2006 ഡിസംബർ 26 മുതൽ 30 വരെ കൊച്ചി കണ്ടനാട് വെസ്റ്റ്, ഈസ്റ്റ് ഭദ്രാസനങ്ങളുടെ ആഭിമുഖ്യത്തിൽ നടത്തുന്നതാണ്. കൊച്ചി ഭദ്രാസന മെത്രാപ്പോലീത്താ അഭി. സഖറിയാ മാർ അന്തോനിയോസ് തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ ചേർന്ന സമ്മേളനത്തിൽ അഭി. മെത്രാപ്പോലീത്തന്മാരായ സഖരിയാസ് മാർ അന്തോനിയോസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഡോ. തോമസ് മാർ അത്താനാസ്യോസ്, ഗീർഗീസ് മാർ കൂറീലോസ് എന്നിവരെ ചെയർ പേഴ്സനായും വെരി. റവ. ജോൺ വി. ജോൺ കോറെപ്പിസ്ക്കോപ്പാ, ഫാ. ഒ. എം. ഏബ്രഹാം, ഫാ. കെ. റ്റി. ഫിലിപ്പ് എന്നിവരെ വൈസ് ചെയർമാനായും ഫാ. റ്റി. പി. ഏലിയാസ്, ഫാ. ഒ. ജെ. ജേക്കബ് എന്നിവരെ ജനറൽ കൺവീനർമാരായും മെ. തോമസ് കുര്യാക്കോസ്, ഷാജി മലയൻ എന്നിവരെ ജോയിന്റ് കൺവീനറന്മാരായും വിശിഷ്ട അതിഥികളെ സ്വീകരിക്കുന്നതിന് ഫാ. പി. എസ്. യോഹന്നാൻ ചെയർമാനായും ഫാ. ജിയൊ മട്ടുമ്മേൽ കൺവീനറായും, ഫുഡ് കമ്മറ്റിയിൽ ഫാ മേരീദാസ് ചെയർമാനായും, മി. കെ. സി. മത്തായി കൺവീനർ ആയും അക്കമോഡേഷൻ കമ്മിറ്റിയിൽ ഫാ. കെ. റ്റി ഫിലിപ്പ് ചെയർമാനായും, ജോർജു കുര്യാക്കോസ് കൺവീനറായും, പബ്ലിക് മീറ്റിംഗ് & ഇൻഫർമേഷൻ കമ്മറ്റിയിൽ ഫാ. തോമസ് പൊന്നാംകുഴി ചെയർമാനായും, കെ. സി. വിൽസൺ കൺവീനർ ആയും പ്രോഗ്രാം കമ്മിറ്റിയിൽ ഫാ. കെ. വി. ഏലിയാസ് ചെയർമാനായും പി.പി. തോമസ് ചെയർമാനായും ഡോ. ബാബു തോമസ് കൺവീനറായും വിപുലമായ ഒരു കമ്മറ്റിയെ യോഗം തെരഞ്ഞെടുത്തു.

# സ്വീകരണം നൽകി

**ഡൽഹി:** പ. ബാവാതിരുമേനിക്കും ശ്രേഷ്ഠ നിയുക്ത ബാവാ തിരുമേനിക്കും ഡൽഹി ഭദ്രാസന നേതൃത്വത്തിൽ ഊഷ്മളമായ സ്വീകരണം നൽകി. ഡൽഹി മുഖ്യമന്ത്രി ഷീല ദീക്ഷിത്ത് മുഖ്യ അതിഥിയായിരുന്നു. ശ്രീ. വയലാർ രവി, ഡോ. പി. സി. അലക്സാണ്ടർ, ഡോ. ജഗദീഷ് മുഖി, മോസ്റ്റ്. റവ. വിൻസെന്റ് എം. കോൺസസാവോ, റൈറ്റ്. റവ. ജോസഫ് മാർ ബർന്നബാസ് തുടങ്ങിയവർ സംസാരിച്ചു. ഡൽഹി ഭദ്രാസന മെത്രാപ്പോലീത്താ ഇയ്യോബ് മാർ പീലക്സീനോസ് അദ്ധ്യക്ഷനായിരുന്നു.



വാർത്തകൾ

## തെരഞ്ഞെടുത്തു





ഓർത്തഡോക്സ് യുവജനപ്രസ്ഥാനം കേന്ദ്ര വൈസ് പ്രസിഡന്റായി തിരഞ്ഞെടുക്കപ്പെട്ട ഫാ. കോശി ജോൺ കലയപുരവും ട്രഷറാർ ശ്രീ. ഉമ്മൻ ജോൺ മാവേലിക്കരയും.

## ദിവ്യബോധനം കൊച്ചി ഭദ്രാസനം

**മുളന്തുരുത്തി:** ദിവ്യബോധന-കൊച്ചിഭദ്രാസന എക്സിക്യൂട്ടീവ് കമ്മറ്റി, അഭിവന്ദ്യ മെത്രാപ്പോലീത്താ സഖറിയാ മാർ അന്തോനിയോസ് തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ മുളന്തുരുത്തി കാതോലിക്കേറ്റ് സെന്ററിൽ വച്ചു നടന്നു.

പഠനസമാപന സമ്മേളനങ്ങൾ വാണിയാമ്പാറ സെന്റ് ജോർജ്ജ് പള്ളിയിൽ 2007 ജനുവരി 13-നും പാലാരിവട്ടം സെന്റ് ജോർജ്ജ് പള്ളിയിൽ ഡിസംബർ 30 ശനിയാഴ്ച ഉച്ചയ്ക്കു ശേഷവും നടത്തുന്നതിന് തീരുമാനിച്ചു.



കൈപ്പറ്റി

## വിശ്വാസിയായിരിക്ക

**ഫാ. കുര്യാക്കോസ് തണ്ണിത്തോട്**

വി. വേദപുസ്തകത്തെ മാത്രം ആധാരമാക്കി സഭാ വിശ്വാസത്തെ വിവരിക്കുന്ന ആധികാരിക ഗ്രന്ഥം. അവിശ്വാസികൾ ഉയർത്തുന്ന ചോദ്യങ്ങൾക്ക് മറുമൊഴിയില്ലാത്ത മറുപടി.

## മലങ്കരസഭയും, സിറിയൻ പാത്രിയർക്കീസന്മാരുടെ അധികാര ദുർവ്വിനിയോഗവും

**റവ. ഡോ. ജോസഫ് ചീരൻ**
**റവ. കെ. വി. മാമ്മൻ, കോട്ടയ്ക്കൽ**

'മാനികൾക്ക് മൃത്രിയേക്കാൾ ഭയാനകം' എന്ന ആപ്ത വാക്യത്തിലൂന്നിയ ഗ്രന്ഥം. മലങ്കര സഭയെ കീഴടക്കുവാൻ കുതന്ത്രങ്ങൾ പ്രയോഗിച്ചവർക്ക് ഒരു മുന്നറിയിപ്പാണ് ഈ ചരിത്ര ഗ്രന്ഥം.

കോട്ടയ്ക്കൽ പബ്ലിഷേഴ്സ്, വില 150 രൂപ.

## പൗരോഹിത്യ രജത ജൂബിലി, സപ്തതി ആഘോഷം

റവ. ഫാ. വി. ടി തോമസ് 1936 സെപ്റ്റം. 9-ാം തീയതി കലഞ്ഞൂർ വയലിറക്കത്ത് വി. ജി. തോമസ് മുതലാളിയുടെയും, ശ്രീമതി സാറാമ്മ തോമസിന്റേയും മകനായി ജനിച്ചു.

എസ്.എസ്.എൽ.സി. പഠനത്തിനു ശേഷം, കലഞ്ഞൂർ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി പൊതുയോഗ തീരുമാനപ്രകാരം 1955 ജൂൺ 3-ാം തീയതി സ്വർണ്ണ വെള്ളിയാഴ്ച ശെമ്മാശുപട്ടം ഏറ്റു. പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവ പ്രധാന കാർമ്മികത്വം വഹിച്ചു. അഭിവന്ദ്യ മാർ തോമാ ദീവന്നാസ്യോസ് തിരുമേനിയും, അഭിവന്ദ്യ മാത്യൂസ് മാർ കൂറീലോസ് തിരുമേനിയും സഹകാർമ്മികരായി പങ്കു ചേർന്നു അനുഗ്രഹിച്ചു ആശിർവദിച്ചു.

1964-ൽ പത്തനാപുരം സെന്റ് സ്റ്റീഫൻസ് ഹൈസ്ക്കൂൾ അദ്ധ്യാപിക കോന്നി ഇല്ലിരിക്കൽ ഇ. ആർ. ഏലിയാമ്മയെ വിവാഹം കഴിച്ചു. 4 പെൺ മക്കൾ.

1966 കൊട്ടാരക്കര കോട്ടപുറം മാർ ഇഗ്നേഷ്യസ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് കശ്ശീശാ പട്ടമേറ്റു. കൊല്ലം ഭദ്രാസന കൗൺസിൽ അംഗം, ഓഡിറ്റർ എന്നീ നിലകളിൽ പല പ്രാവശ്യം സേവനം അനുഷ്ഠിച്ചു.

ഹൈസ്ക്കൂൾ കുട്ടികൾക്ക് S.S.L.C., Mathe Matics Made Easy എന്ന പുസ്തകവും, ബൈബിൾ കഥകൾ, കോമൺ പ്രയർ ഇവയും പ്രസിദ്ധീകരിച്ചിട്ടുണ്ട്. പള്ളികളിൽ സേവനം ചെയ്യുന്നതോടൊപ്പം, സാമൂഹ്യ സാംസ്ക്കാരിക രംഗങ്ങളിലും പ്രവർത്തിക്കുന്നു.

## ഒന്നാം സ്ഥാനം



കേരള സംസ്ഥാന വനം-വന്യജീവി വകുപ്പ് 2006-ലെ വന്യജീവി വാരാഘോഷത്തോടനുബന്ധിച്ച് കോഴിക്കോട്ടു വച്ചു നടത്തിയ സംസ്ഥാന തല മത്സരങ്ങളിൽ ഹൈസ്ക്കൂൾ വിഭാഗം പ്രസംഗ മത്സരങ്ങളിൽ ഒന്നാം സ്ഥാനം നേടിയ നിസു ജോർജ് തുമ്പുങ്കൽ. ഈ വർഷത്തെ ICSC സംസ്ഥാന കലാമേളയിലും മലയാളം പ്രസംഗത്തിൽ ഒന്നാം സ്ഥാനം നേടി. തേക്കടി സെന്റ് ജോർജ് പള്ളി വികാരി ഫാ. ജോർജ് വർഗീസിന്റെ മകളാണ്.



ഉപകാര സ്മരണ

*Inserted by:-*

ജോസ് കുര്യൻ,
പാറയിൽ



വാർത്തകൾ

## ഉദ്ഘാടനം ചെയ്തു



**കുന്നംകുളം:-** അടുപ്പുട്ടി സെന്റ് മേരി മാഗ്ദലീൻ കോൺവെന്റിന്റെ മുൻ സുപ്പീരിയർ ആയിരുന്ന റവ. മദർ യോഹന്ന ഒ.ഐ.സി. യുടെ സ്മരണ നിലനിറുത്തുന്നതിന് കരുണാലയം (ബുദ്ധിമാന്ദ്യമുള്ളവരും വികലാംഗരുമായ സ്ത്രീകളുടെ അഭയ കേന്ദ്രം) ബസ്സേലിയോസ് മാർത്തോമ്മ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവ തിരുമനസ്സുകൊണ്ട് ഉദ്ഘാടനം ചെയ്യുന്നു. കുന്നംകുളം ഭദ്രാസനാധിപൻ അഭി. പൗലോസ് മാർ മിലിത്തിയോസ്, കണ്ടനാട് ഭദ്രാസനാധിപൻ അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ്, തൊഴിയൂർ സഭാ അധിപൻ സിറിൽ മാർ ബസ്സേലിയോസ് എന്നീ തിരുമേനിമാർ സംബന്ധിച്ചു. തദവസരത്തിൽ, തൃശൂർ ജില്ലാ പോലീസ് സൂപ്രണ്ട് റ്റി. ചന്ദ്രൻ ഐപിഎസ്, കുന്നംകുളം എംഎൽഎ. ശ്രീ. ബാബു എം. പാലിശ്ശേരി, കുന്നംകുളം ചെയർമാൻ ശ്രീ. പി. ജി. ജയപ്രകാശ്, റവ. ഫാ. ഗീവർഗ്ഗീസ് തോലത്ത് എന്നിവർ

## തെങ്കര ചാപ്പൽ കൂദാശയും സ്വീകരണവും

തടാകം ക്രിസ്തുശിഷ്യാശ്രമത്തിന്റെ കീഴിലുള്ള തെങ്കര ആശ്രമം ചാപ്പലിന്റെ കൂദാശ തടാകം ആശ്രമം ആചാര്യ ഫീലിപ്പോസ് മാർ യൗസേബിയോസ്, വിസിറ്റർ ബിഷപ്പു കൂടിയായ നിയുക്ത കാതോലിക്കാ പൗലൂസ് മാർ മിലിത്തിയോസ്, മലബാർ ഭദ്രാസന മെത്രാപ്പോലീത്ത ഡോ. സഖറിയാസ് മാർ തെയോഫിലോസ് എന്നിവരുടെ കാർമ്മികത്വത്തിൽ ഒക്ടോ. 16, 17 തീയതികളിൽ നടത്തപ്പെട്ടു. ഇതോടനുബന്ധിച്ചു നിയുക്ത കാതോലിക്കായ്ക്കു മലബാർ ഭദ്രാസനം വകയായി ഒരു സ്വീകരണവും നൽകി. ഫിലിപ്പോസ് മാർ യൗസേബിയോസിന്റെ അധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ ഡോ. തെയോഫിലോസ് മെത്രാപ്പോലീത്തായും വിവിധ പള്ളികളുടെ പ്രതിനിധികളായ വൈദികരും, അട്ടപ്പാടി ആശ്രമത്തിലെ ഫാ. എം. ഡി. ജോണും തടാകം ആശ്രമം ഉപചാര്യ ഫാ. കെ. വി. യാക്കോബും കെ. വി. മാമ്മനും പഞ്ചായത്തു ഭാരവാഹികളും പ്രസംഗിച്ചു. എട്ടു ലക്ഷത്തോളം രൂപ ചെലവാക്കിയാണു ചാപ്പൽ പുതുക്കിപ്പണിതിരിക്കുന്നത്.

തെങ്കര ആശ്രമത്തോടനുബന്ധിച്ച് ഒരു കോടി രൂപയോളം ചെലവഴിച്ചു വികലാംഗരായ കുഞ്ഞുങ്ങൾക്കായി ഒരാശുപത്രി ആരംഭിക്കുന്നതിനും ആശ്രമം ഭരണ സമിതി തീരുമാനിച്ചിട്ടുണ്ട്. മലബാർ ഭദ്രാസനത്തിന്റെ പ്രത്യേക മേൽനോട്ടത്തിലായിരിക്കും ഈ ആതുരാലയം തെങ്കരയിൽ നിർമ്മിക്കുന്നത്.

## സെ. ബേസിൽ ഗോസ്പൽ ടീം ഒമാനിൽ

പത്തനംതിട്ട സെന്റ് ബേസിൽ ഗോസ്പൽ ടീം ദൈവീകരണ ശുശ്രൂഷയുമായ് ഒമാനിലെ മസ്ക്കറ്റ്, ഗാല, സോഹാർ, സലാല, തുടങ്ങിയ സ്ഥലങ്ങളിലെ ദേവാലയങ്ങളും, കോൺഗ്രിഗേഷനുകളും സന്ദർശിച്ചു. മസ്ക്കറ്റ് മാർ ഗ്രീഗോറിയോസ് യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിലാണ് പ്രോഗ്രാമുകൾ നടന്നത്. ഫാ. വി.എം. ഏബ്രഹാം, ഫാ. ചെറിയാൻ ടി. സാമുവേൽ, ഫാ. സജി തോമസ്, ഫാ. ജിജി സാമുവേൽ, ഫാ. അലക്സ് കെ. ജോയി എന്നിവർ വിവിധ ദിവസങ്ങളിൽ പ്രസംഗിച്ചു.

## പ. ബാവായ്ക്ക് സ്വീകരണം നൽകി

മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവായ്ക്ക് ചെന്നൈ നഗരത്തിലെ എല്ലാ ക്രൈസ്തവ സഭാ വിഭാഗങ്ങളുടേയും സംയുക്താഭിമുഖ്യത്തിൽ ഒക്ടോബർ 2-ന് പ്രൗഢ ഗംഭീരമായ സ്വീകരണം നൽകി. സ്വീകരണ സമ്മേളനത്തിന് മുന്നോടിയായി സ്വീകരണ ഘോഷയാത്ര നടത്തുകയും, പ. ബാവാ തിരുമേനിയേയും, അഭി. ഐറേനിയോസ് തിരുമേനിയേയും അശ്വരഥത്തിൽ സമ്മേളന വേദിയിലേക്ക് ആനയിക്കുകയും ചെയ്തു.

## ഹാർവെസ്റ്റ് ഫെസ്റ്റിവൽ & പെരുന്നാൾ

കുവൈറ്റ് സെ. ഗ്രിഗോറിയോസ് ഓർത്തഡോക്സ് ഇടവകയുടെ 2006-ലെ അദ്യഫലപെരുന്നാൾ 2006 ഒക്ടോബർ 27-ാം തീയതി വിപുലമായ രീതിയിൽ നടത്തി. അഭി. യൂഹാനോൻ മാർ ക്രിസോസ്റ്റമോസിന്റെ അദ്ധ്യക്ഷതയിൽ ചേർന്ന പൊതുയോഗം കുവൈറ്റിലെ ഇന്ത്യൻ സ്ഥാനപതി ശ്രീ. H.E. ശ്രീഗണപതി നിലവിളക്കു കൊളുത്തി ഉദ്ഘാടനം ചെയ്തു. മാർത്തോമ്മാ സഭയിലെ അഭിവന്ദ്യ അത്താനാസിയോസ് തിരുമേനി, ശ്രീ. സോമൻ ബേബി, ടിജോ കാപ്പൻ, ഫാ. ഡോ. സാബു കുറിയാക്കോസ് തുടങ്ങിയവർ പ്രസംഗിച്ചു. വികാരി ഫാ. കുര്യൻ ഏബ്രഹാം സ്വാഗതവും, കൺവീനർ കുര്യൻ വർഗീസ് കൃതജ്ഞതയും അർപ്പിച്ചു.

നവംബർ 5-ന് ഇടവകയുടെ പെരുനാളും ആഘോഷിച്ചു.

## വിദ്യാഭ്യാസ ചികിത്സാ സഹായം

പരിശുദ്ധ ബസ്സേലിയോസ് ഗീവർഗ്ഗീസ് ദ്വിതീയൻ ബാവായുടെ പേരിലുള്ള എൻഡോവ്മെന്റ് ഫണ്ടിൽ നിന്നും വിദ്യാഭ്യാസത്തിനും (Nursing & Paramedical) ചികിത്സയ്ക്കുമുള്ള അപേക്ഷകൾ ഡിസംബർ 15-നു മുമ്പായി **റവ. ഫാ. കെ. സഖറിയ (സെക്രട്ടറി) കാതോലിക്കേറ്റ് അരമന, ദേവലോകം പി.ഓ., കോട്ടയം-686038** എന്ന വിലാസത്തിൽ അയയ്ക്കേണ്ടതാണ്. അതതു ഇടവകകളിലെ വികാരി ശുപാർശയും, പ്രിൻസിപ്പലിന്റെ സർട്ടിഫിക്കറ്റും, ചികിത്സയ്ക്ക് ഡോക്ടറുടെ സർട്ടിഫിക്കറ്റും അപേക്ഷകളിൽ ഉണ്ടായിരിക്കേണ്ടതാണ്.

# മലങ്കരസഭയ്ക്കഭിമാനമായ സെ. മേരീസ് ദേവാലയം

**1980**-കളിൽ ന്യൂയോർക്കിന്റെ വിവിധ ഭാഗങ്ങളിലായി കുടിയേറിപ്പാർത്ത ഓർത്തഡോക്സ് സഭാവിശ്വാസികൾ വിശുദ്ധ ആരാധനയ്ക്കായി വീർപ്പ് മുട്ടുന്ന കാലയളവിൽ 1981-ൽ ബ. റ്റി. എം. സക്കറിയാ കോർ എപ്പിസ്ക്കോപ്പായുടെ നേതൃത്വത്തിൽ ദൈവമാതാവിന്റെ നാമത്തിൽ സെ. മേരീസ്, ജാക്സൺ ഹൈറ്റ് എന്ന ഇടവക രൂപം കൊണ്ടു. 10 വർഷങ്ങളോളം വാടക കെട്ടിടങ്ങളിൽ വി. ആരാധന നടത്തിപ്പോന്നു. വി. ദൈവമാതാവിന്റെ മദ്ധ്യസ്ഥതയും ഇടവകാംഗങ്ങളുടെ കഠിനാദ്ധ്വാനം മൂലവും 1992-ൽ ന്യൂയോർക്ക് സിറ്റിയിൽ നിന്ന് 40 മൈൽ അകലെ ലോംഗ് ഐലൻഡ് വെസ്റ്റ് സേയ്‌വിൽ എന്ന സ്ഥലത്ത് ഇന്നു നില്ക്കുന്ന ദൈവാലയവും പരിസരസ്ഥലവും വാങ്ങുവാൻ സാധിച്ചു. സൺഡേസ്ക്കൂൾ ഹാൾ, ഡൈനിംഗ് ഹാൾ, ഓഡിറ്റോറിയം, വിശാലമായ പാർക്കിംഗ് ലോട്ട് ഇതെല്ലാം ഇതിൽ ഉൾപ്പെടുന്നു. വിവിധ കാലയളവിലായി വെ. റവ. റ്റി. എം. സക്കറിയാ കോർഎപ്പിസ്ക്കോപ്പാ, റവ. ഫാ. ജോൺസൺ (ഇപ്പോഴത്തെ യൂഹാനോൻ റമ്പാൻ), റവ. ഫാ. എം. സി. ചെറിയാൻ (ഇപ്പോഴത്തെ സക്കറിയാസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ) എന്നീ വൈദിക ശ്രേഷ്ഠന്മാർ സഹവികാരികളായി സേവനം അനുഷ്ഠിക്കുകയും ബ. ഫിലിപ്പ് സി. ഏബ്രഹാം വികാരിയായും സേവനം അനുഷ്ഠിക്കുകയും ചെയ്തതിനുശേഷം വെ. റവ. പൗലോസ് ആദായി കോർഎപ്പിസ്ക്കോപ്പാ വികാരിയായി ഈ ഇടവകയെ നയിച്ചു വരുന്നു.

ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ മാത്യൂസ് മാർ ബർന്നബാസിന്റെയും, സഹായ മെത്രാപ്പോലീത്താ അഭി. സക്കറിയാസ് മാർ നിക്കോളവാസിന്റേയും ഇടവക സന്ദർശനങ്ങളും സദുപദേശങ്ങളും ഇടവകയെ ശക്തീകരിക്കുന്നു. എല്ലാ ഞായറാഴ്ചയും രാവിലെ 9 മണിക്ക് പ്രഭാത നമസ്ക്കാരത്തെ തുടർന്ന് വി. കുർബാനയും അതിനുശേഷം, സൺഡേസ്ക്കൂൾ, എം.ജി.ഒ.സി.എസ്.എം., മർത്തമറിയം വനിതാ സമാജം തുടങ്ങിയ ആത്മീയ സംഘടനകളും മുടങ്ങാതെ നടന്നു വരുന്നു. Staten Island, Brooklyn, Queens, Long Island എന്നീ സ്ഥലങ്ങളിലായി താമസിക്കുന്ന 54 കുടുംബങ്ങൾ ഈ ഇടവകയുടെ അംഗങ്ങളായുണ്ട്. രജത ജൂബിലി ആഘോഷ പരിപാടികളിൽ ജീവകാരുണ്യ പ്രവർത്തനങ്ങളെ മുൻനിർത്തി 25 പെൺകുട്ടികൾക്ക് വിവാഹ സഹായവും, ഭവന നിർമ്മാണ സഹായവും, അംഗ വൈകല്യമുള്ളവർക്കും, കുഷ്ഠരോഗികൾക്കും, അനാഥർക്കും ധനസഹായവും കൊടുക്കുവാൻ സാധിച്ചു. ഈ ദേവാലയം സ്ഥിതി ചെയ്യുന്ന Suffolk county യുടെ ദുരിതാശ്വാസ സംഘടനകൾക്കും കഴിവുപോലെ സഹായം ചെയ്യാൻ സാധിച്ചു. ഈ ജൂബിലി വർഷത്തിൽ ഇടവകയിൽ പ. ബസ്സേലിയോസ് മാർത്തോമാ മാത്യൂസ് ദ്വിതീയൻ മെമ്മോറിയൽ ലൈബ്രറിയും, മലയാളം ക്ലാസ്സുകളും തുടങ്ങുവാൻ സാധിച്ചു. ഇതിനോടനുബന്ധിച്ച് ദേവാലയത്തിന്റെ Capital improvement പദ്ധതികളും നടപ്പിലാക്കുവാൻ ദൈവം സഹായിച്ചു.

ഒരു വർഷം നീണ്ടുനിന്ന ആഘോഷങ്ങളുടെ സമാപനം കുറിച്ചുകൊണ്ട് നവംബർ 11-നു ശനിയാഴ്ച ഭദ്രാസന മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിൽ വി. കുർബാനയും തുടർന്നുള്ള പൊതു സമ്മേളനത്തിൽ വിവിധ സഭാ മേലദ്ധ്യക്ഷന്മാരും, രാഷ്ട്രീയ സാമൂഹ്യ നേതാക്കളും പങ്കെടുക്കുന്നു. എല്ലാ സഭാ സ്നേഹികളുടേയും പ്രാർത്ഥനാ പൂർവമായ സഹകരണം പ്രതീക്ഷിക്കുന്നു. വി. ശുദ്ധിമതിയായ അമ്മയുടെ മദ്ധ്യസ്ഥത കോട്ടയായിരിക്കട്ടെ.



**ജോർജ് തോമസ്**
(ജൂബിലി ജനറൽ കൺവീനർ)

# St. Mary's Malankara Orthodox Church

## 38 Cherry Ave, West Sayville, New York 11796-1702

Phone: (631) 589-7026 Website: www.stmaryswestsayville.org

## Silver Jubilee Year 2006

### *Silver Jubilee Charity Inauguration*

***By His Holiness Baselios Marthoma Didmus I***



*From Left:* George Thomas (Jubilee Convener), C.K. Chacko (Treasurer), Varghese Poulos (Secretary), V. Rev. Paulose Adai Corepiscopa (Vicar), His Holiness Baselios Marthoma Didymus I, H.G. Zacharias Mar Nicholovas (Assistant Metropolitan of American Diocess)

### *Distribution of Marriage assistance*

***Held at Kottayam M.G.O.C.S.M. Sutdent Centre***




*From Left:* Fr. Dr. V.M. Abraham (M.G.O.C.S.M. General secretary) H.G. Zacharias Mar Theophilos, H.G. Paulose Mar Milithios (Catholicate designate) V. Rev. Paulose Adai Corepiscopa (Vicar).

**Silver Jubilee Executive Committee:** President V. Rev. Paulose Adai Corepiscopa, George Thomas (General Convener), Anne Thachara (Finance Convener), Thomas Jacob (Program Convener), Joseph Zachariah (Reception Convener), Varghese Thomas (Souvenir Convener), C.K. Chacko (Treasurer), Varghese Poulos (Secretary).

